അപ്പോൾ, ഇപ്രകാരം വഞ്ചിതരായ അവരാൽ, ജഗത്തുമുഴുവനും ജലമായി കണ്ട ഹേതുവാല് "ഭൂമി എവിടെ വെള്ളത്തില് മുക്കപ്പെട്ടിട്ടില്ലയോ അവിടെവെച്ച് ഞങ്ങളെ വധിച്ചുകൊൾക" എന്ന് കമലേക്ഷണനായ വിഷ്ണുഭഗവാൻ പറയപ്പെട്ടു.

ഋഷിരുവാച || 102 || ഋഷി പറഞ്ഞു:

തഥേത്യുക്ത്വാ ഭഗവതാ ശംഖചക്രഗദാഭൃതാ |

കൃത്വാ ചക്രേണ വൈ ഛിന്നേ ജഘനേ ശിരസീ തയോഃ || 103||

"അപ്രകാരംതന്നെ" എന്ന് പറഞ്ഞിട്ട് ശംഖചക്രഗദാധാരിയായ ഭഗവാനാൽ അവരുടെ ശിരസ്സുകൾ തന്റെ ജഘനപ്രദേശത്തിൽ ചേർത്തുവെച്ച് സുദർശനചക്രത്താല് ഛേദിക്കപ്പെട്ടു.

ഏവമേഷാ സമുത്പന്നാ ബ്രഹ്മണാ സംസ്തുതാ സ്വയം |

പ്രഭാവമസ്യാ ദേവ്യാസ്തു ഭൂയഃ ശൃണു വദാമി തേ ||104 ||

ഇപ്രകാരം ഈ മഹാമായ ബ്രഹ്മാവിനാൽ നല്ലപോലെ സ്തുതിക്കപ്പെട്ടവളായിട്ട്, തന്നത്താൻ ഉത്ഭവിച്ചു; ഈ ദേവിയുടെ മാഹാത്മ്യത്തെ ഇനിയും വേറെ ഭവാന്ന് പറയാം കേട്ടാലും.

|| ഇതി ശ്രീമാർക്കണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

മധുകൈടഭവധോ നാമ പ്രഥമോഽദ്ധ്യായഃ ||

മധുകൈടഭവധം എന്ന ഒന്നാമദ്ധ്യായം സമാപ്തം.

ആദിതഃ ശ്ലോകാഃ 78 ആദിതോ മന്ത്രാഃ 104

J

|| അഥ മദ്ധ്യമചരിതം ||

മഹാലക്ഷ്മീധ്യാനം

ഓം അക്ഷസ്രക്പരശ്ശും ഗദേഷുകുലിശം പദ്മം ധനുഷ്കുണ്ഡികാം

ദണ്ഡം ശക്തിമസിം ച ചർമ്മ ജലജം ഘണ്ടാം സുരാഭാജനം |
ശൂലം പാശസുദർശനേ ച ദധതീം ഹസ്തൈഃ പ്രസന്നാനനാം

സേവേ സൈരിഭർദ്ദിനീമിഹ മഹാലക്ഷ്മീം സരോജസ്ഥിതാം ||

ഓം ഋഷിരുവാച || 105|| ഋഷി പറഞ്ഞു:

ദേവാസുരമഭൂദ്യുദ്ധം പൂർണ്ണമബ്ദശതം പുരാ |

മഹിഷേഽസുരാണാമധിപേ ദേവാനാം ച പുരന്ദരേ || 106||
പണ്ട് മഹിഷൻ അസുരന്മാരുടേയും ഇന്ദ്രൻ ദേവന്മാരുടേയും അധിപതിയായിരിക്കുമ്പോള്
ദേവന്മാർക്കും അസുരന്മാർക്കും തമ്മിൽ നൂറുവർഷം ഇടവിടാതെ യുദ്ധം ഉണ്ടായി.

തത്രാസുരൈർമഹാവീര്യൈർദേവസൈന്യം പരാജിതം |

ജിത്വാ ച സകലാൻ ദേവാനിന്ദ്രോഽഭൂന്മഹിഷാസുരഃ || 107 ||
അതിൽ അതിപരാക്രമികളായ അസുരന്മാരാൽ ദേവകളുടെ സൈന്യം തോല്പിക്കപ്പെട്ടു.
മഹിഷാസുരന് എല്ലാ ദേവന്മാരേയും ജയിച്ചിട്ട് ഇന്ദ്രനായി ഭവിക്കയും ചെയ്തു.

തതഃ പരാജിതാ ദേവാഃ പദ്മയോനിം പ്രജാപതിം |

പുരസ്കൃത്യ ഗതാസ്തത്ര യത്രേശഗരുഡധ്വജൌ || 108||
അനന്തരം തോൽവി പിണഞ്ഞ ദേവകൾ പങ്കജോത്ഭവനായ സ്രഷ്ടാവിനെ മുൻനിർത്തി
യാതൊരു ദിക്കിൽ ശിവനും, വിഷ്ണുവും വസിച്ചിരുന്നുവോ അവിടെക്ക് ചെന്നു.

യഥാവൃത്തം തയോസ്തദ്വന്മഹിഷാസുരചേഷ്ടിതം |

ത്രിദശാഃ കഥയാമാസുർദ്ദേവാഭിഭവവിസ്തരം || 109||
ദേവന്മാർ അവരോട്, യാതൊരുവിധം സംഭവിച്ചുവോ അതേവിധംതന്നെ മഹിഷാസുരന്റെ
പ്രവൃത്തിയേയും ദേവന്മാർക്കു പിണഞ്ഞ വലിയ പരാജയത്തേയും പറ്റി പറഞ്ഞു.

സൂര്യേന്ദ്രാഗ്ന്യനിലേന്ദൂനാം യമസ്യ വരുണസ്യ ച |

അന്യേഷാം ചാധികാരാന് സ്വയമേവാധിതിഷ്ഠതി || 110 ||

"അവൻ സൂർയൻ, ഇന്ദ്രന്, അഗ്നി, വായു, ചന്ദ്രന് ഇവരുടേയും അന്തകന്റേയും വരുണന്റേയും മറ്റുദേവകളുടേയും, അധികാരങ്ങളെ താൻതന്നെ അപഹരിച്ചെടുത്തിരിക്കുന്നു.

സ്വർഗ്ഗാന്നിരാകൃതാഃ സർവ്വേ തേന ദേവഗണാ ഭുവി |

വിചരന്തി യഥാ മർത്ത്യാ മഹിഷേണ ദുരാത്മനാ || 111 ||

"ദുരാത്മാവായ ആ മഹിഷനാൽ സകലദേവഗണങ്ങളും സ്വർഗ്ഗത്തിൽനിന്ന് നിരാകരിക്കപ്പെട്ടവരായി മനുഷ്യർ എന്നപോലെ ഭൂമിയിൽ സഞ്ചരിക്കുന്നു.

ഏതദ്വഃ കഥിതം സർവ്വമമരാരിവിചേഷ്ടിതം |

ശരണം വഃ പ്രപന്നാഃ സ്മോ വധസ്തസ്യ വിചിന്ത്യതാം || 112 ||

ഈ ദേവശത്രുവായ മഹിഷാസുരന്റെ പ്രവൃത്തി മുഴുവനും നിങ്ങളോടു പറയപ്പെട്ടു; ഞങ്ങൾ ശരണം പ്രാപിച്ചിരിക്കുന്നു ആകയാൽ അവന്റെ വധോപായം ആലോചിക്കപ്പെടേണമേ."

ഇത്ഥം നിശമ്യ ദേവാനാം വചാംസി മധുസൂദനഃ |

ചകാര കോപം ശംഭുശ്ച ഭ്രുകടീകുടിലാനനൌ || 113 ||

ഇപ്രകാരം ദേവന്മാരുടെ വാക്കുകളെ കേട്ടിട്ട് വിഷ്ണുവും മഹേശ്വരനും, വളഞ്ഞ പുരികക്കൊടികളാൽ കുടിലമായിരിക്കുന്ന മുഖങ്ങളോടുകൂടിയവരായി കോപിപ്പിച്ചു.

തതോഽതികോപപൂർണ്ണസ്യ ചക്രിണോ വദനാത്തതഃ |

നിശ്ചക്രാമ മഹത്തേജോ ബ്രഹ്മണഃ ശങ്കരസ്യ ച || 114||

അനന്തരം അക്കാരണത്താൽ കോപാവിഷ്ടയായ വിഷ്ണുവിന്റെയും ബ്രഹ്മാവിന്റെയും ശങ്കരന്റെയും മുഖങ്ങളിൽനിന്ന് വല്യതായ തേജസ്സ് ആവിർഭവിച്ചു.

അന്യേഷാം ചൈവ ദേവാനാം ശക്രാദീനാം ശരീരതഃ |

നിർഗ്ഗതം സുമഹത്തേജസ്തച്ചൈക്യം സമഗച്ഛത || 115||

ഇന്ദ്രൻ തുടങ്ങിയ മറ്റുള്ള ദേവന്മാരുടേയും ശരീരങ്ങളിൽനിന്നുതന്നെ ഒരു വലിയ തേജസ്സ് നിർഗ്ഗമിച്ചു; അതു ഏകഭാവത്തെ പ്രാപിക്കുകയും ചെയ്തു.

അതീവ തേജസഃ കൂടം ജ്വലന്തമിവ പർവ്വതം |

ദദൃശുസ്തേ സുരാസ്തത്ര ജ്വാലാവ്യാപ്തദിഗന്തരം || 116||

ആ ദേവകൾ ആ സമയം ജ്വാലകളാൽ വ്യാപ്തമായ ദിഗ്ഭാഗങ്ങളോടുകൂടിയ തേജഃപുഞ്ജത്തെ കാന്തികൊണ്ട് ഏറ്റവും ജ്വലിക്കുന്ന ഒരു പർവ്വതമെന്നപോലെ ദർശിച്ചു.

അതുലം തത്ര തത്തേജഃ സർവ്വദേവശരീരജം |

ഏകസ്ഥം തദഭൂന്നാരീ വ്യാപ്തലോകത്രയം ത്വിഷാ || 117 ||

അവിടെ അല്ലാ ദേവന്മാരുടേയുംശരീരങ്ങളില് നിന്നുണ്ടായി ഒരുമിച്ച ചേർന്നിരുന്ന ആ തേജസ്സ് അനുപമമായിരുന്നു; അത് ദീപ്തികൊണ്ട് ലോകത്രയത്തെ വ്യാപിച്ചതായി ഒരു തരുണിയായി ഭവിച്ചു.

യദഭൂച്ഛാംഭവം തേജസ്തേനാജായത തന്മുഖം |

യാമ്യേന ചാഭവന് കേശാ ബാഹവോ വിഷ്ണുതേജസാ || 118||

യാതൊരു ശിവസംബന്ധിയായ തേജസ്സ് ഉത്ഭവിച്ചുവോ, അതുകൊണ്ട് ആ ദേവിയുടെ മുഖം ഉണ്ടായി. യമസംബന്ധിയായ തേജസ്സുകൊണ്ട് കേശങ്ങളും വൈഷ്ണവതേജസ്സുകൊണ്ട് കൈകളും ഉണ്ടായി.

സൌമ്യേന സ്തനയോര്യുഗ്മം മധ്യമൈന്ദ്രേണ ചാഭവത് |

വാരുണേന ച ജംഘോരു നിതംബസ്തേജസാ ഭുവഃ || 119 ||

സോമതേജസ്സിനാൽ സ്തനദ്വയവും ഇന്ദ്രതേജസ്സിനാൽ മധ്യപ്രദേശവും വരുണതേജസ്സുകൊണ്ട് കണങ്കാലുകളും തുടകളും ഭൂമിയുടെ തേജസ്സുകൊണ്ട് കടിപ്രദേശവും ഉണ്ടായി.

ബ്രഹ്മണസ്തേജസാ പാദൌ തദംഗുല്യോƒർക്കതേജസാ |

വസൂനാം ച കരാംഗുല്യഃ കൌബേരേണ ച നാസികാ || 120||

ബ്രഹ്മതേജസ്സുകൊണ്ട് പാദങ്ങളും സൂർയ്യതേജസ്സുകൊണ്ട് കാൽവിരലുകളും അഷ്ടവസുക്കളുടെ തേജസ്സുകൊണ്ട് കൈവിരലുകളും കുബേരതേജസ്സുകൊണ്ട് നാസികയും ഉണ്ടായി.

തസ്യാസ്തു ദന്താഃ സംഭൂതാഃ പ്രാജാപത്യേന തേജസാ |

നയനത്രിതയം ജജ്ഞേ തഥാ പാവകതേജസാ || 121||

ബ്രഹ്മപുത്രന്മാരായ പ്രജാപതിമാരെ സംബന്ധിച്ച തേജസ്സുകൊണ്ട് ആ ദേവിയുടെ ദന്തങ്ങള് ഉണ്ടായി. അതുപോലെതന്നെ അഗ്നിയുടെ തേജസ്സുകൊണ്ട് മൂന്നു കണ്ണുകൾ ഉണ്ടായി.

ഭ്രുവൌ ച സന്ധ്യയോസ്തേജഃ ശ്രവണാവനിലസ്യ ച |

അന്യേഷാം ചൈവ ദേവാനാം സംഭവസ്തേജസാം ശിവാ || 122 ||

സായംപ്രാതഃസന്ധ്യകളുടെ തേജസ്സ് പുരികക്കൊടികളും വായുവിന്റെ തേജസ്സ് ചെവികളും ആകുന്നു. മറ്റുള്ള ദേവന്മാരുടെ തേജസ്സുകളുടേയും പരിണാമം തന്നെ ആകുന്നു ആ മംഗള വിഗ്രഹം.

തതഃ സമസ്തദേവാനാം തേജോരാശിസമുദ്ഭവാം ।

താം വിലോക്യ മുദം പ്രാപുരമരാ മഹിഷാര്ദിതാഃ ।। 123 ।।

അനന്തരം സകല ദേവന്മാരുടേയുംതേജോസമൂഹത്തിൽനിന്നുത്ഭവിച്ച ആ ദേവിയെ വിക്ഷിച്ച് മഹിഷാസുരനാൽ ഹിംസിക്കപ്പെട്ടവരായ ദേവകൾ സന്തോഷത്തെ പ്രാപിച്ചു.

ശൂലം ശൂലാദ്വിനിഷ്കൃഷ്യ ദദൌ തസ്യൈ പിനാകധൃക് ।

ചക്രം ച ദത്തവാന് കൃഷ്ണഃ സമുത്പാദ്യ സ്വചക്രതഃ ।। 124 ।।

പിനാകപാണിയയ ശിവൻ ശൂലത്തിൽനിന്നു ശൂലത്തെ ആകർഷിച്ചെടുത്ത് അവൾക്കായ്ക്കൊണ്ട് നൽകി. വിഷ്ണു തന്റെ സുദർശനത്തിൽനിന്ന് ഒരു ചക്രത്തേയും എടുത്തിട്ട് കൊടുത്തു.

ശംഖം ച വരുണഃ ശക്തിം ദദൌ തസ്യൈ ഹുതാശനഃ ।

മാരുതോ ദത്തവാംശ്ചാപം ബാണപൂർണേ തഥേഷുധീ ।। 125 ।।

വരുണന് ശംഖത്തെയും, അഗ്നി വേലിനേയും, ആ ദേവിക്ക് കോടുത്തു. മാരുതൻ ധനുസ്സും അപ്രകാരം അമ്പുകൾ നിറച്ച അക്ഷയമായ രണ്ടു ആവനാഴികളും നൽകി.

വജ്രമിന്ദ്രഃ സമുത്പാദ്യ കുലിശാദമരാധിപഃ ।

ദദൌ തസ്യൈ സഹസ്രാക്ഷോ ഘണ്ടാമൈരാവതാദ്ഗജാത് ।। 126।।

ദേവരാജാവായ ആയിരം കണ്ണുകളുള്ള ഇന്ദ്രന് വജ്രായുധത്തിൽനിന്ന് വജ്രത്തേയും ഐരാവതം എന്ന ആനയിൽനിന്നു മണിയേയും ആകർഷിച്ചിട്ട് ആ ദേവിക്ക് കൊടുത്തു.

കാലദണ്ഡാദ്യമോ ദണ്ഡം പാശം ചാമ്ബുപതിർദദൌ ।

പ്രജാപതിശ്ചാക്ഷമാലാം ദദൌ ബ്രഹ്മാ കമണ്ഡലും।। 127 ।।

അന്തകൻ കാലദണ്ഡത്തിൽനിന്ന് കാലദണ്ഡം എന്ന ആയുധത്തേയും വരുണൻ പാശത്തേയും കൊടുത്തു; സ്രഷ്ടവായ ബ്രഹ്മാവ് ജപമാലയേയും ജലപാത്രത്തേയും നൽകി.

സമസ്തരോമകൂപേഷു നിജരശ്മീന് ദിവാകരഃ ।

കാലശ്ച ദത്തവാന് ഖഡ്ഗം തസ്യാശ്ചർമ്മ ച നിർമ്മലം ।। 128 ।।

ആദിത്യൻ സകലരോമകൂപങ്ങളിലും തന്റെ രശ്മികളേയും കാലനും ആ ദേവിക്ക് വാളിനേയും, ഒളിചിതറുന്ന പരിചയേയും കൊടുത്തു.

ക്ഷീരോദശ്ചാമലം ഹാരമജരേ ച തഥാംബരേ ।

പാലാഴി നിർമ്മമായ മുത്തുമാലയും, അപ്രകാരം നശിക്കാത്തതായ രണ്ടു വസ്ത്രങ്ങളും കൊടുത്തു.

ചൂഡാമണിം തഥാ ദിവ്യം കുണ്ഡലേ കടകാനി ച ।। 129 ।।

അർദ്ധചന്ദ്രം തഥാ ശുഭ്രം കേയൂരാന് സർവ്വബാഹുഷു |

നൂപുരൌ വിമലൌ തദ്വദ് ഗ്രൈവേയകമനുത്തമം || 130 ||

അംഗുലീയകരത്നാനി സമസ്താസ്വംഗുലീഷു ച |

വിശ്വകർമ്മാ ദദൌ തസ്യൈ പരശ്ശും ചാതിനിർമ്മലം || 131 ||

അസ്ത്രാണ്യനേകരൂപാണി തഥാ ƒഭേദ്യം ച ദംശനം |

ദേവശില്പിയായ വിശ്വകർമ്മാവ് ആ ദേവിക്ക് ദിവ്യമായ ശിരോരത്നത്തേയും അപ്രകാരംതന്നെ രണ്ടു കുണ്ഡലങ്ങളും, വളകളും, അതേപോലെ ശുഭ്രമായ ചന്ദ്രപ്പറ എന്ന ആഭരണവും,എല്ലാ കൈകളിലും, തോൾവളകളും, അതുപോലെതന്നെ നിർമ്മലങ്ങളായ കാൽചിലമ്പുകളും,അത്യുത്തമമയ കണ്ഠാഭരണവും, എല്ലാ വിരലുകളിലും ശ്രേഷ്ഠങ്ങളായ വിരൽമോതിരങ്ങളേയും ഏറ്റവും നിർമ്മലമായ വെണ്മഴുവിനേയും പലപ്രകാരങ്ങളിലുള്ള അസ്ത്രങ്ങളേയും അവ്വണ്ണംതന്നെ തുളക്കാൻ പാടില്ലാത്ത കവചത്തേയും നൽകി.

അമ്ലാനപങ്കജാം മാലാം ശിരസ്യുരസി ചാപരാം || 132 ||

അദദജ്ജലധിസ്തസ്യൈ പങ്കജം ചാതിശോഭനം |

ഹിമവാന് വാഹനം സിംഹം രത്നാനി വിവിധാനി ച || 133 ||

സമുദ്രം ആ ദേവിക്ക് തലയില് (ധരിപ്പാനായി) വാടാത്ത താമരപ്പൂക്കളെക്കൊണ്ടുണ്ടാക്കപ്പെട്ട ഒരു മാലയും, മാർവിടത്തില് ധരിപ്പാൻ വേറെ മാലയും അതിമനോഹരമായ താമരപ്പൂവും, ഹിമവാൻപർവതം സിംഹവാഹനത്തേയും പലതരത്തിലുള്ള വിശേഷവസ്തുക്കളേയുംകൊടുത്തു.

ദദാവശൂന്യം സുരയാ പാനപാത്രം ധനാധിപഃ |

കുബേരൻ, മധുകൊണ്ട് പൂർണ്ണമായിരിക്കുന്ന പാനപാത്രത്തെ കൊടുത്തു.

ശേഷശ്ച സർവ്വനാഗേശോ മഹാമണിവിഭൂഷിതം || 134 ||

നാഗഹാരം ദദൌ തസ്യൈ ധത്തേ യഃ പൃഥിവീമിമാം |

യാതൊരുവൻ ഈ ഭൂമിയെ ധരിക്കുന്നുവൊ, എല്ലാ നാഗങ്ങൾക്കും അധിപനായ ആ ആദിശേഷൻ ഉത്തമരത്നങ്ങളാലലങ്കരിക്കപ്പെട്ട നാഗഹാരവും ആ ദേവിക്കു കൊടുത്തു.

അന്യൈരപി സുരൈർദേവീ ഭൂഷണൈരായുധൈസ്തഥാ || 135||

സമ്മാനിതാ നനാദോച്ചൈഃ സാട്ടഹാസം മുഹുർമ്മുഹുഃ |

ദേവി മറ്റുള്ള ദേവന്മാരാലും ഭൂഷണങ്ങളെക്കൊണ്ടും ആയുധങ്ങളെക്കൊണ്ടും അതുപോലെതന്നെ സമ്മാനിതനായിട്ട് പിന്നെയും പിന്നെയും ഉച്ചസ്വരത്തിൽ അട്ടഹാസത്തോടുകൂടി അലറി.

തസ്യാ നാദേന ഘോരേണ കൃത്സ്നമാപൂരിതം നഭഃ || 136 ||

അമായതാ/തിമഹതാ പ്രതിശബ്ദോ മഹാനഭൂത് |

ചുക്ഷുഭുഃ സകലാ ലോകാഃ സമുദ്രാശ്ച ചകമ്പിരേ || 137 ||

അവളുടെ അളവറ്റ ഗംഭീരമായ അത്യുഗ്രമായ ആ സിംഹനാദത്താൽ ആകാശം മുഴുവനും നിറയ്ക്കപ്പെട്ടു. വമ്പിച്ച മറ്റൊലി ഉണ്ടായി എന്നുതന്നെയല്ല എല്ലാ ലോകങ്ങളും ക്ഷോഭിച്ചു; സമുദ്രങ്ങൾ ഇളകിമറിഞ്ഞു.

ചചാല വസുധാ ചേലുഃ സകലാശ്ച മഹീധരാഃ |

ജയേതി ദേവാശ്ച മുദാ താമൂചുഃ സിംഹവാഹിനീം || 138 ||

ഭൂമി കലുങ്ങി; മലകളെല്ലാം തന്നെ ഇളകി; ദേവകൾ ആസകലം ആ സിംഹവാഹിനിയായ ദേവിയെ 'ജയിച്ചാലും' എന്നിങ്ങനെ സന്തോഷത്തോടുകൂടി സ്വസ്തിവാചനം ചെയ്തു.

തുഷ്ടുവുർമ്മുനയശ്ചൈനാം ഭക്തിനമ്രാത്മമൂർത്തയഃ |

മുനികൾ എല്ലാം ഭക്തികൊണ്ട് അവനതങ്ങളായ ഹൃദയങ്ങളോടും ശരീരങ്ങളോടും കൂടിയവരായി ഈ ദേവിയെ സ്തുതിച്ചു.

ദൃഷ്ട്വാ സമസ്തം സംക്ഷുബ്ധം ത്രൈലോക്യമമരാരയഃ || 139 ||

സന്നദ്ധാഖിലസൈന്യാസ്തേ സമുത്തസ്ഥുരുദായുധാഃ |

ദേവാരികളായ അസുരന്മാർ ത്രൈലോക്യം മുഴുവനും ക്ഷോഭിക്കപ്പെട്ടതായി കണ്ടിട്ട് അവർ സകല സൈന്യങ്ങളേയും തയ്യാറാക്കി സജ്ജമാക്കപ്പെട്ട ആയുധങ്ങളോടും കൂടിയ വരായി എഴുന്നേറ്റു.

ആഃ കിമേതദിതി ക്രോധാദാഭാഷ്യ മഹിഷാസുരഃ || 140 ||

അഭ്യധാവത തം ശബ്ദമശേഷൈരസുരൈർവൃതഃ |

മഹിഷാസുരൻ "ഹാ! ഇത് എന്താണ്?" എന്നിങ്ങിനെ കോപംനിമിത്തം ഗർജ്ജിച്ച് എല്ലാ അസുരന്മാരാലും ചുഴപ്പെട്ടവനായി ആ ശബ്ദത്തെ അഭിമുഖീകരിച്ചോടിച്ചെന്നു.

സ ദദർശ തതോ ദേവീം വ്യാപ്തലോകത്രയാം ത്വിഷാ || 141 ||
പാദാക്രാന്ത്യാ//നതഭുവം കിരീടോല്ലിഖിതാംബരാം

ക്ഷോഭിതാശേഷപാതാളാം ധനുർജ്യാനിഃസ്വനേന താം || 142 ||

ദിശോ ഭുജസഹസ്രേണ സമന്താദ്വ്യാപ്യ സംസ്ഥിതാം |

അനന്തരം അവൻ കാന്തികൊണ്ട് മൂന്നു ലോകങ്ങളേയും വ്യപിച്ചവളായി കാൽചവിട്ടുകൊണ്ട് ഭൂഭാഗത്തെ താഴ്ത്തിയവളായി കിരീടത്താൽ ആകാശത്തെ സ്പർശിക്കുന്നവളായി, വില്ലിന്റെ

ഞാണൊലിയാൽ ക്ഷിഭിതമാക്കപ്പെട്ട സകലപാതാളലോകങ്ങളോട്ടുകൂടിയവളായി ആയിരം കൈകളാലും ചുറ്റുമുള്ള ദിക്കുകളെ വ്യാപിച്ചുകൊണ്ടും സ്ഥിതിചെയ്യുിരുന്ന ആ ദേവിയെ കണ്ടു.

തതഃ പ്രവവൃതേ യുദ്ധം തയാ ദേവ്യാ സുരദ്വിഷാം || 143 ||

ശസ്ത്രാസ്ത്രൈർബഹുധാ മുക്തൈരാദീപിതദിഗന്തരം |

അനന്തരം ആ ദേവിയുടെകൂടി സുരദ്വേഷികൾക്ക് പലപ്രകാരത്തിൽ പ്രയോഗിക്കപ്പെട്ട ആയുധങ്ങളാലും അസ്ത്രങ്ങളാലും പ്രകാശിക്കപ്പെട്ട ദിഗന്തരത്തോട്ടുകൂടിയതായ യുദ്ധം ആരംഭിച്ചു.

മഹിഷാസുരസേനാനീശ്ചിക്ഷുരാഖ്യോ മഹാസുരഃ || 144||

യുയുധേ ചാമരശ്ചാന്യൈശ്ചതുരംഗബലാന്വിതഃ |

രഥാനാമയുതൈഃ ഷഡ്ഭിരുദഗ്രാഖ്യോ മഹാസുരഃ || 145 ||

മഹിഷാസുരന്റെ സേനാനായകനായ ചിക്ഷുരൻ എന്ന മഹാസുരനും, ചതുരംഗസേനയോട്ടുകൂടിയവനായി അസാധാരണന്മാരായ അസുരന്മാരോടും കൂടിയ ചാമരനും അറുപതിനായിരം തേരുകളോട്ടുകൂടി ഉദഗ്രൻ എന്ന മഹാസുരനും യുദ്ധംചെയ്തു.

അയുധ്യതായുതാനാം ച സഹസ്രേണ മഹാഹനുഃ |

പഞ്ചാശദ്ഭിശ്ച നിയുതൈരസിലോമാ മഹാസുരഃ || 146 ||

മഹാഹനു എന്നവൻ ഒരു കോടി തേരുകളോട്ടുകൂടിയും അസിലോമാവ് എന്ന മഹാസുരന് അഞ്ചുകോടി തേരുകളോട്ടുകൂടിയും യുദ്ധംചെയ്തു.

അയുതാനാം ശതൈഃ ഷഡ്ഭിർബാഷ്കലോ യുയുധേ രണേ |

ഗജവാജിസഹസ്രൌഘൈരനേകൈഃ പരിവാരിതഃ || 147 ||

വൃതോ രഥാനാം കോട്യാ ച യുദ്ധേ തസ്മിന്നയുദ്ധ്യത |

ബാഷ്കളന് എന്നവൻ യുദ്ധത്തിൽ അറുപതു ലക്ഷം തേരുകളോട്ടുകൂടി പോർചെയ്തു. പരിവാരിതൻ എന്നവൻ അനേകായിരം ആന, കുതിര എന്നിവയുടെ സമൂഹങ്ങളാലും ഒരു കോടി രഥങ്ങളാലും ചുറ്റപ്പെട്ടവനായിട്ട് ആ യുദ്ധത്തിൽ പോർചെയ്തു.

ബിഡാലാഖ്യോഽയുതാനാം ച പഞ്ചാശദ്ഭിരഥായുതൈഃ || 148 ||

യുയുധേ സംയുഗേ തത്ര രഥാനാം പരിവാരിതഃ |

അനന്തരം ബിഡാലൻ എന്നവനും ആ പോരിൽ തേരുകളുടെ അഞ്ഞൂറുകോടി സംഖ്യകളെക്കൊണ്ട് ചുറ്റപ്പെട്ടവനായിട്ട് യുദ്ധംചെയ്തു.

അന്യേ ച തത്രായുതശോ രഥനാഗഹയൈർവൃതാഃ || 149 ||

യുയുധുഃ സംയുഗേ ദേവ്യാ സഹ തത്ര മഹാസുരാഃ |

ആ സമയം ആ യുദ്ധത്തിൽ ഇവരെക്കൂടാതെയുള്ള മഹാസുരന്മാരും പതിനായിരക്കണക്കായി തേർ, ആന, കുതിര, എന്നിവയാൽ പരിവൃതരായിട്ട് ദേവിയോടുകൂടി പോരാടി.

കോടികോടിസഹസ്രൈസ്തു രഥാനാം ദന്തിനാം തഥാ || 150 ||

ഹയാനാം ച വൃതോ യുദ്ധേ തത്രാഭൂന്മഹിഷാസുരഃ |

അപ്രകാരം മഹിഷാസുരനും ആ യുദ്ധത്തില് രഥങ്ങളുടേയും ഗജങ്ങളുടേയും കുതിരകളുടേയും എത്രയോ കോടികളെക്കൊണ്ടു ചുറ്റപ്പെട്ടവനായിട്ട് ഭവിച്ചു.

തോമരൈർഭിന്ദിപാലൈശ്ച ശക്തിഭിർമുസലൈസ്തഥാ || 151 ||

യുയുധുഃ സംയുഗേ ദേവ്യാ ഖഡ്ഗൈഃ പരശ്വപട്ടിശൈഃ |

യുദ്ധത്തിൽ തോമരങ്ങൾ എന്ന ആയുധ വിശേഷങ്ങളെക്കൊണ്ടും കവിണികളെക്കൊണ്ടും വേലുകളെക്കൊണ്ടും കോടാലികൾ, പട്ടിശങ്ങൾ ഇവകൊണ്ടും ദേവിയോടുകൂടി യുദ്ധംചെയ്തു.

കേചിച്ച ചിക്ഷിപുഃ ശക്തീഃ കേചിത് പാശാംസ്തഥാപരേ || 152 ||

ദേവീം ഖഡ്ഗപ്രഹാരൈസ്തു തേ താം ഹന്തും പ്രചക്രമുഃ |

ചിലർ ശക്തികളേയും ചിലർ പാശങ്ങളേയും പ്രയോഗിച്ചു; അതുപോലെ മറ്റുള്ള ചില അസുരവീരന്മാർ വാളുകൽകൊണ്ടു വെട്ടിയും ആ ദേവിയെ നിഗ്രഹിക്കുന്നതിനായിട്ട് യത്നിച്ചു.

സാഽപി ദേവീ തതസ്താനി ശസ്ത്രാണ്യസ്ത്രാണി ചണ്ഡികാ || 153 ||

ലീലയൈവ പ്രചിച്ഛേദ നിജശസ്ത്രാസ്ത്രവർഷിണീ |

അനന്തരം ആ ചണ്ഡികാദേവിയും ആ ശസ്ത്രങ്ങളെയും അസ്ത്രങ്ങളേയും തന്റെ ശസ്ത്രങ്ങളേയും അസ്ത്രങ്ങളേയും വർഷിക്കുന്നവളായി, നിഷ്പ്രയാസം ഖണ്ഡിച്ചു.

അനായസ്താനനാ ദേവീ സ്തൂയമാനാ സുരർഷിഭിഃ || 154||

മുമോചാസുരദേഹേഷു ശസ്ത്രാണ്യസ്ത്രാണി ചേശ്വരീ |

വാട്ടമില്ലാത്ത വദനത്തോടുകൂടിയവളും ദേവർഷികളാല് സ്തുതിക്കപ്പെടുന്നവളും ഈശ്വരിയും ആയ ഭഗവതി അസുരന്മാരുടെ ശരീരങ്ങളിൽ ആസകലം ശസ്ത്രങ്ങളേയും അസ്ത്രങ്ങളേയും പ്രയോഗിച്ചു.

സോഽപി ക്രുദ്ധോ ധുതസടോ ദേവ്യാ വാഹനകേസരീ || 155||

ചചാരാസുരസൈന്യേഷു വനേഷ്വിവ ഹുതാശനഃ |

ദേവിയുടെ ആ വാഹനമായ സിംഹവും ക്രുദ്ധനായി സ്കന്ദരോമങ്ങളെ കടഞ്ഞുകൊണ്ട് വനങ്ങളിൽ അഗ്നി എന്നപോലെ അസുരസൈന്യങ്ങൾക്കിടയില് സഞ്ചരിച്ചു.

നിഃശ്വാസാൻ മുമുചേ യാംശ്ച യുധ്യമാനാ രണേƒംബികാ || 156 ||

ത ഏവ സദ്യഃ സംഭൂതാ ഗണാഃ ശതസഹസ്രശഃ |

ചണ്ഡികാദേവിയും യുദ്ധത്തിൽ യുദ്ധംചെയ്യുന്നവളായി യാതൊരു നിശ്വാസങ്ങളെ പുറപ്പെടുവിച്ചുവോ അവതന്നെ ആ ക്ഷണത്തിൽ ലക്ഷക്കണക്കിൽ ചണ്ഡികാഗണങ്ങളായി പരിണമിച്ചു.

യുയുധുസ്തേ പരശുഭിർഭിന്ദിപാലാസിപട്ടിശൈഃ || 157||

നാശയന്തോƒസുരഗണാന് ദേവീശക്ത്യുപബൃംഹിതാഃ |

ദേവിയുടെ ശക്തിയാൽ പ്രോത്സാഹിക്കപ്പെട്ടവരായിട്ട് കോടാലികളെക്കൊണ്ടും ഏർകന്തം, വാൾ, പട്ടിശം ഇവകളെക്കൊണ്ടും അസുരഗണങ്ങളെ നശിപ്പിക്കുന്നവരായിട്ട് പോരാടി.

അവാദയന്ത പടഹാൻ ഗണാഃ ശംഖാംസ്തഥാƒപരേ || 158 ||

മൃദംഗാശ്ച തഥൈവാന്യേ തസ്മിന് യുദ്ധമഹോത്സവേ |

ആ യുദ്ധമഹോത്സവത്തിൽ ദേവിയുടെ ഗണങ്ങൾ പെരുമ്പറകൾ കൊട്ടിഘോഷിച്ചു; മറ്റുചിലര് ശംഖങ്ങളേയും അപ്രകാരം മുഴക്കി; മറ്റു ചിലർ മുരജങ്ങളേയും അതുപോലെതന്നെ മുഴക്കി.

തതോ ദേവീ ത്രിശൂലേന ഗദയാ ശക്തിവൃഷ്ടിഭിഃ || 159||

ഖഡ്ഗാദിഭിശ്ച ശതശോ നിജഘാന മഹാസുരാൻ |

അതിൽപിന്നെ ദേവി ത്രിശൂലംകൊണ്ടും ഗദക്കൊണ്ടുംവാള് മുതലായവയാലും മഹാസുരന്മാരെ നൂറുക്കണക്കായി കൊന്നൊടുക്കി.

പാതയാമാസ ചൈവാന്യാൻ ഘണ്ടാസ്വനവിമോഹിതാന് || 160 ||

അസുരാൻ ഭുവി പാശേന ബദ്ധ്വാ ചാന്യാനകർഷയത് |

ഘട്ടാനാദത്താൽ തീരെ മോഹിപ്പിക്കപ്പെട്ടവരായ മറ്റുചിലരെ നിലത്തുവീഴ്ത്തി എന്നുമാത്രമല്ല, വേറെ ചില അസുരന്മാരെ കയറുകൊണ്ട് കെട്ടിവരിഞ്ഞു ഭൂമിയിൽ ഇട്ടു വലിക്കുകയും ചെയ്തു.

കേചിദ് ദ്വിധാ കൃതാസ്തീക്ഷ്ണൈഃ ഖഡ്ഗപാതൈസ്തഥാപരേ || 161 ||

വിപോഥിതാ നിപാതേന ഗദയാ ഭുവി ശേരതേ |

ചില അസുരന്മാര് തീക്ഷ്ണങ്ങളായ ഖഡ്ഗപ്രഹരങ്ങളാൽ രണ്ടാക്കപ്പെട്ടു; അപ്രകാരംതന്നെ വേറെ ചിലർ ഗദകൊണ്ടുള്ള അടികൊണ്ട് മർദ്ദിക്കപ്പെട്ടവരായി ഭൂമിയിൽ വീണു.

വേമുശ്ച കേചിദ്രുധിരം മുസലേന ഭൃശം ഹതാഃ || 162||

കേചിന്നിപതിതാ ഭൂമൌ ഭിന്നാഃ ശൂലേന വക്ഷസി |

മറ്റുചിലര്‍ ഇരുമ്പുലക്കകൊണ്ട് നല്ലവണ്ണം താഡിക്കപ്പെട്ടവരായിട്ട് രക്തം ഛര്‍ദ്ദിച്ചു; ചിലര്‍ ശൂലംകൊണ്ട് മാറിടം പിളര്‍ക്കപ്പെട്ടവരായി ഭൂമിയില്‍ വീണു.

നിരന്തരാഃ ശരൌഘേണ കൃതാഃ കേചിദ്രണാജിരേ || 163 ||

സേനാനുകാരിണഃ പ്രാണാന്മുമുചുസ്ത്രിദശാര്‍ദനാഃ |

ചില സേനാധിപതികളായ അസുരന്മാര് രണമുഖത്തിങ്കല്‍ ശരസമൂഹത്താല് നിരാകൃതന്മാരായ് ചെയ്യപ്പെട്ടവരായിട്ട് പ്രാണങ്ങളെ ഉപേക്ഷിച്ചു.

കേഷാഞ്ചിദ്ബാഹവശ്ഛിന്നാശ്ഛിന്നഗ്രീവാസ്തഥാപരേ || 164||

ശിരാംസി പേതുരന്യേഷാമന്യേ മധ്യേ വിദാരിതാഃ |

ചിലരുടെ കൈകള്‍ ഛേദിക്കപ്പെട്ടു; അതുപോലെ വേറെ ചിലര്‍ മുറിക്കപ്പെട്ട കഴുത്തോടുകൂടിയവരായി മറ്റു ചിലരുടെ തലകള്‍ താഴെ വീണു; മറ്റു ചിലര്‍ നടുവേ പിളര്‍ക്കപ്പെട്ടവരായി.

വിച്ഛിന്നജംഘാസ്ത്വപരേ പേതുരുര്‍വ്യാം മഹാസുരാഃ || 165 ||

ഏകബാഹ്വക്ഷിചരണാഃ കേചിദ്ദേവ്യാ ദ്വിധാ കൃതാഃ |

അന്യന്മാരായ മഹാസുരന്മാരാകട്ടെ മുറിഞ്ഞ കണങ്കാലുകളോടുകൂടിയവരായിട്ട് ഭൂമിയില്‍ പതിച്ചു; ചിലര്‍ ദേവിയാല്‍ ഒരു കയ്യും, ഒരു കണ്ണും, ഒരു കാലും അവശേഷിക്കപ്പെട്ട് രണ്ടായ് ഖണ്ഡിക്കപ്പെട്ടു.

ഛിന്നേഽപി ചാന്യേ ശിരസി പതിതാഃ പുനരുത്ഥിതാഃ || 166 ||

കബന്ധാ യുയുധുര്‍ദേവ്യാ ഗൃഹീതപരമായുധാഃ |

നനൃതുശ്ചാപരേ തത്ര യുദ്ധേ തൂര്യലയാശ്രിതാഃ || 167 ||

വേറെ ചിലര്‍ ശിരസ്സ് വെട്ടിമുറിക്കപ്പെട്ട്, ഭൂമിയില് വീഴ്ത്തപ്പെട്ട, എന്നിട്ടും വീണ്ടും എഴുന്നേറ്റ് ഉത്തമശസ്ത്രങ്ങളെ എടുത്തുകൊണ്ട് ഉടല്‍മാത്രമുള്ളവരായി ദേവിയോടുകൂടി യുദ്ധംചെയ്തു. ആ യുദ്ധത്തില്‍ മറ്റുചിലര്‍ വാദ്യാദികളുടെ നിയതതാളമനുസരിച്ച് നൃത്തംചെയ്തു.

കബന്ധാശ്ഛിന്നശിരസഃ ഖഡ്ഗശക്ത്യൃഷ്ടിപാണയഃ |

തിഷ്ഠ തിഷ്ഠേതി ഭാഷന്തോ ദേവീമന്യേ മഹാസുരാഃ ||168 ||

ഛേദിക്കപ്പെട്ട ശിരസ്സുകളോടുകൂടിയ കബന്ധങ്ങള്‍ വാള്‍, വേല്‍, ഈട്ടി, ഇവയെ കൈകളില്‍ പിടിച്ചുകൊണ്ടും, വേറെ ചില മഹാസുരന്മാര്‍ ദേവിയോട് നില്‍ക്ക് നില്‍ക്ക് എന്നു പറഞ്ഞു.

പാതിതൈ രഥനാഗാശ്വൈരസുരൈശ്ച വസുന്ധരാ |

അഗമ്യാ സാഽഭവത്തത്ര യത്രാഭൂത് സ മഹാരണഃ || 169 ||

യാതൊരു ദിക്കിൽ ആ മഹായുദ്ധം നടന്നുവോ അവിടെ ആ ഭൂഭാഗം വീഴ്ത്തപ്പെട്ട തേരുകൾ, ആനകൾ, കുതിരകൾ ഇവയാലും അസുരന്മാരെക്കൊണ്ടും ഗമിക്കാൻ പാടില്ലാത്തതായ് ഭവിച്ചു.

ശോണിതൌഘാ മഹാനദ്യസ്സദ്യസ്തത്ര പ്രസുസ്രുവുഃ ।

മധ്യേ ചാസുരസൈന്യസ്യ വാരണാസുരവാജിനാം ।। 170।।

അവിടെ അസുരസേനയുടെ നടുവിൽ ആ ക്ഷണം തന്നെ ആനകളുടേയും അസുരന്മാരുടേയും കുതിരകളുടേയും രക്തസമൂഹങ്ങൾ വലിയ പുഴകളായിട്ട് ഒഴുകി.

ക്ഷണേന തന്മഹാസൈന്യമസുരാണാം തഥാംബികാ ।

നിന്യേ ക്ഷയം യഥാ വഹ്നിസ്തൃണദാരുമഹാചയം ।। 171।।

അഗ്നി ശുഷ്കിച്ച തൃണത്തിന്റെ വലുതായ കൂട്ടത്തെ യാതൊരു പ്രകാരമോ അതേപ്രകാരംതന്നെ ശ്രീദേവി ക്ഷണനേരംകൊണ്ട് അസുരന്മാരുടെ ആ വലിയ സൈന്യത്തെ നശിപ്പിച്ചു.

സ ച സിംഹോ മഹാനാദമുത്സൃജന് ധുതകേസരഃ ।

ശരീരേഭ്യോƒമരാരീണാമസൂനിവ വിചിന്വതി ।। 172 ।।

ജടകൾ കുടഞ്ഞ് ഉച്ചസ്വരത്തില് ഗർജ്ജിച്ചുകൊണ്ടിരുന്ന ആ സിംഹവും അസുരന്മാരുടെ ശരീരങ്ങളിൽനിന്ന് പ്രാണങ്ങളെ അന്വേഷിക്കുന്നപോലെ കാണപ്പെട്ടു.

ദേവ്യാ ഗണൈശ്ച തൈസ്തത്ര കൃതം യുദ്ധം മഹാസുരൈഃ ।

യഥൈഷാം തുഷ്ടുവുര്ദേവാഃ പുഷ്പവൃഷ്ടിമുചോ ദിവി ।।ഓം।। 173 ।।

ദേവിയുടെ ഗണങ്ങളാലും ആ യുദ്ധത്തില് ആ അസുരന്മാരോടുകൂടി മേൽപ്രകരം യുദ്ധമുണ്ടായി. ആകയാൽ ദേവന്മാർ സ്വർഗ്ഗത്തില് പുഷ്പവർഷം ചെയ്യുന്നവരായി ഈ ദേവിയെ സ്തുതിച്ചു.

।। ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

മഹിഷാസുരസൈന്യവധോ നാമ ദ്വിതീയോƒധ്യായഃ ।।

മഹിഷാസുരസൈന്യവധം എന്ന രണ്ടാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകാഃ 68. ആദിതഃ ശ്ലോകഃ 148

അസ്മിന്നദ്ധ്യായേ മന്ത്രാഃ 69. ആദിതഃ മന്ത്രാഃ 173.

|| അഥ തൃതീയോƒധ്യായഃ ||

ധ്യാനം
ഓം ഉദ്യദ്ഭാനുസഹസ്രകാന്തിമരുണക്ഷൌമാം ശിരോമാലികാം

രക്താലിപ്തപയോധരാം ജപവടീം വിദ്യാമഭീതിം വരം|
ഹസ്താബ്ജൈർദധതീം ത്രിനേത്രവിലസദ്വക്ത്രാരവിന്ദശ്രിയം

ദേവീം ബദ്ധഹിമാംശുരത്നമുകുടാം വന്ദേƒരവിന്ദസ്ഥിതാം ||

'ഓം' ഋഷിരുവാച || 174 || ഋഷി പറഞ്ഞു:

നിഹന്യമാനം തത്സൈന്യമവലോക്യ മഹാസുരഃ |

സേനാനീശ്ചിക്ഷുരഃ കോപാദ്യയൌ യോദ്ധുമഥാംബികാം || 175 ||
അനന്തരം സേനനായകനായ ചിക്ഷുരൻ എന്ന മഹാസുരൻ മഹിഷാസുരന്റെ സൈന്യം നിശ്ശേഷം കൊന്നൊടുക്കപ്പെടുന്നതായി കണ്ടിട്ട് കോപത്താൽ യുദ്ധം ചെയ്യുവാന് പുറപ്പെട്ടു.

സ ദേവീം ശരവർഷേണ വവർഷ സമരേƒസുരഃ |

യഥാ മേരുഗിരേഃ ശൃംഗം തോയവർഷേണ തോയദഃ || 176||
ആ ദാനവൻ യുദ്ധത്തിൽ ശരവർഷം കൊണ്ട് ദേവിയെ, മേഘം ജലവർഷംകൊണ്ട് മഹാമേരുപർവ്വതത്തിന്റെ കൊടുമുടിയെ എന്നപോലേ, വർഷിച്ചു.

തസ്യച്ഛിത്ത്വാ തതോ ദേവീ ലീലയൈവ ശരോത്കരാന് |

ജഘാന തുരഗാൻബാണൈര്യന്താരം ചൈവ വാജിനാം || 177 ||
അനന്തരം അംബിക ബാണങ്ങളാൽ അവന്റെ ശരസമൂഹങ്ങളെ പ്രയാസമില്ലാതെതന്നെ മുറിച്ചിട്ട് കുതിരകളേയും കുതിരക്കാരനേയും കൊന്നു.

ചിച്ഛേദ ച ധനുഃ സദ്യോ ധ്വജം ചാതിസമുച്ഛ്രിതം |

വിവ്യാധ ചൈവ ഗാത്രേഷു ഛിന്നധന്വാനമാശുഗൈഃ || 178||
തൽക്ഷണംതന്നെ (ദേവി) ബാണങ്ങളാല് ഖണ്ഡിച്ചു ഉടനെതന്നെ ഛേദിക്കപ്പെട്ട വില്ലോടുകൂടിയ അവനെ സർവ്വാംഗങ്ങളിലും താഡിക്കുകയും ചെയ്തു.

സ ഛിന്നധന്വാ വിരഥോ ഹതാശ്വോ ഹതസാരഥിഃ |

അഭ്യധാവത തം ദേവീം ഖഡ്ഗചർമ്മധരോഽസുരഃ || 179||

മുറിഞ്ഞവില്ലോടുകൂടിയവനും, തേരുടഞ്ഞവനും നശിച്ച കുതിരകളോടുകൂടിയവനും കൊല്ലപ്പെട്ട തേരാളിയോടുകൂടിയവനുമായ ആ അസുരൻ വാളും പരിചയും ധരിച്ചവനായി ആ ദേവിയെ എതിർത്തുചെന്നു.

സിംഹമാഹത്യ ഖഡ്ഗേന തീക്ഷ്ണധാരേണ മൂർധനി |

ആജഘാന ഭുജേ സവ്യേ ദേവീമപ്യതിവേഗവാന് || 180 ||

ഏറ്റവും വേഗതയോടുകൂടിയവനായ അവൻ മൂർച്ചയുള്ള വാൾകൊണ്ട് സിംഹത്തെ മൂർദ്ധാവില് വെട്ടിയിട്ട് ദേവിയേയും ഇടത്തെകയ്യിൽ വെട്ട്.

തസ്യാഃ ഖഡ്ഗോ ഭുജം പ്രാപ്യ പഫാല നൃപനന്ദന |

തതോ ജഗ്രാഹ ശൂലം സ കോപാദരുണലോചനഃ || 181 ||

സുരഥരാജാവേ ! വാൾ അംബികയുടെ ഭുജത്തെ പ്രാപിച്ചിട്ട് പൊടിഞ്ഞുപോയി; അനന്തരം കോപംകൊണ്ട് ചുവന്ന കണ്ണുകളോടുകൂടിയവനായ അവൻ ശൂലത്തെ എടുത്തു.

ചിക്ഷേപ ച തതസ്തത്തു ഭദ്രകാല്യാം മഹാസുരഃ |

ജാജ്വല്യമാനം തേജോഭീ രവിബിംബമിവാംബരാത് || 182 ||

അനന്തരം ആ ദാനവശ്രേഷ്ഠൻ ആകാശത്തിൽനിന്നു, തേജസ്സുകൊണ്ട് സൂർയ്യബിംബം എന്നപോലെ ഉജ്ജ്വലിക്കുന്നതായ ആ ശൂലത്തെ ചണ്ഡികയുടെ മേല് ആ സമയം എറിയുകയും ചെയ്തു.

ദൃഷ്ട്വാ തദാപതച്ഛൂലം ദേവീ ശൂലമമുഞ്ചത |

തച്ഛൂലം ശതധാ തേന നീതം സ ച മഹാസുരഃ || 183||

വരുന്ന ആ ശൂലത്തെ കണ്ടിത്ത് ദേവി ശൂലത്തെ പ്രയോഗിച്ചു. അതിനാൽ ആ (ചിക്ഷുരന്റെ) ശൂലവും ആ മഹാസുരനും ഛിന്നഭിന്നമായി ആക്കപ്പെട്ടു.

ഹതേ തസ്മിന്മഹാവീര്യേ മഹിഷസ്യ ചമൂപതൌ |

ആജഗാമ ഗജാരൂഢശ്ചാമരസ്ത്രിദശാർദ്ദനഃ || 184 ||

മഹിഷാസുരന്റെ സേനാധിപതിയും പരാക്രമശാലിയുമായ അവൻ ഹനിക്കപ്പെട്ടപ്പോൾ ചാമരൻ എന്ന അസുരൻ ആനപ്പുറത്തു കയറിക്കൊണ്ടു വന്നു.

സോഽപി ശക്തിം മുമോചാഥ ദേവ്യാസ്താമംബികാ ദ്രുതം |

ഹുങ്കാരാഭിഹതാം ഭൂമൌ പാതയാമാസ നിഷ്പ്രഭാം || 185||

അതിന്നുശേഷം അവൻ ദേവിയുടെ നേറെ വേലിനെ പ്രയോഗിച്ചു; ദേവിയാകത്ടെ, വേഗത്തിൽ അതിനെ ഹുങ്കാരംകൊണ്ടു നശിപ്പിക്കപ്പെട്ടതായി പ്രഭയോടുകൂടാത്തതാക്കി ഭൂമിയിൽ പതിപ്പിച്ചു.

ഭഗ്നാം ശക്തിം നിപതിതാം ദൃഷ്ട്വാ ക്രോധസമന്വിതഃ |

ചിക്ഷേപ ചാമരഃ ശൂലം ബാണൈസ്തദപി സാ*f*ച്ഛിനത് || 186||

ചാമരന് വേലിനെ പൊടിഞ്ഞു വീണതായ കണ്ടിട്ട് കോപത്തോടുകൂടിയവനായിട്ട് ശൂലത്തെ എറിഞ്ഞു; ആ ദേവി ബാണങ്ങളെക്കൊണ്ട് അതിനേയും മുറിച്ചു.

തതഃ സിംഹഃ സമുത്പത്യ ഗജകുംഭാന്തരസ്ഥിതഃ |

ബാഹുയുദ്ധേന യുയുധേ തേനോച്ചൈസ്ത്രിദശാരിണാ || 187 ||

അനന്തരം സിംഹം മേല്പോട്ടു ചാടിയിട്ട് ആനയുടെ മസ്തകത്തിന്റെ ഇടയിൽ നിന്നു കൊണ്ട് ആ അസുരനോടുകൂടി അതികഠിനമായി മുഷ്ടിയുദ്ധം ചെയ്തു.

യുധ്യമാനൌ തതസ്തൌ തു തസ്മാന്നാഗാന്മഹീം ഗതൌ |

യുയുധാതേ*f*തിസംരബ്ധൌ പ്രഹാരൈരതിദാരുണൈഃ || 188||

അനന്തരം യുദ്ധംചെയ്തുകൊണ്ടിരിക്കുന്ന ആ രണ്ടുപേരാവട്ടെ ആ ആനയിൽനിന്നും ഭൂമിയെ പ്രാപിച്ചിട്ട് അതികുപിതരായി അതിഭയങ്കരങ്ങളായ പ്രഹാരങ്ങളെ യുദ്ധംചെയ്തു.

തതോ വേഗാത് ഖമുത്പത്യ നിപത്യ ച മൃഗാരിണാ |

കരപ്രഹാരേണ ശിരശ്ചാമരസ്യ പൃഥക് കൃതം || 189 ||

പിന്നീട് വേഗതയോടെ ആകാശത്തിലേക്ക് ഉയർന്ന് പതിക്കുകയും ചെയ്തിട്ട് ചാമരന്റെ ശിരസ്സ് സിംഹത്താല് കൈകൊണ്ടുള്ള അടിയാല് വേർപെടുത്തപ്പെട്ടു.

ഉദഗ്രശ്ച രണേ ദേവ്യാ ശിലാവൃക്ഷാദിഭിർഹതഃ |

ദന്തമുഷ്ടിതലൈശ്ചൈവ കരാലശ്ച നിപാതിതഃ || 190 ||

യുദ്ധത്തിൽ ദേവിയാല് കല്ല്, മരം മുതലായവയേക്കൊണ്ട് ഉദഗ്രനും കൊല്ലപ്പെട്ടു; കരാളനും, ദന്തങ്ങളെക്കൊണ്ടും, മുഷ്ടികളെക്കൊണ്ടും കരതലങ്ങളെക്കൊണ്ടും പതിപ്പിക്കപ്പെട്ടു.

ദേവീ ക്രുദ്ധാ ഗദാപാതൈശ്ചൂർണ്ണയാമാസ ചോദ്ധതം |

വാഷ്കലം ഭിന്ദിപാലേന ബാണൈസ്താമ്രം തഥാന്ധകം || 191 ||

ഉഗ്രാസ്യമുഗ്രവീര്യം ച തഥൈവ ച മഹാഹനും |

ത്രിനേത്രാ ച ത്രിശൂലേന ജഘാന പരമേശ്വരീ || 192 ||

അംബിക കുപിതയായിട്ട് ഉദ്ധതനേയും ഗദകൊണ്ടടിച്ച് പൊടിയാക്കി; ത്രിനേത്രയായ പരമേശ്വരി കവണികൊണ്ട് ബാഷ്കളനേയും അപ്രകാരംതന്നെ, ബാണങ്ങൾകൊണ്ട് താമ്രനേയും അന്ധകനേയും അതുപോലെതന്നെ ത്രിശൂലംകൊണ്ട് ഉഗ്രാസ്യനേയും ഉഗ്രവീരനേയും മഹാഹവിനേയും കൊല്ലുകയും ചെയ്തു.

ബിഡാലസ്യാസിനാ കായാത് പാതയാമാസ വൈ ശിരഃ |

ദുർധരം ദുർമുഖം ചോഭൌ ശരൈർനിന്യേ യമക്ഷയം || 193 ||

വാളുകൊണ്ട് ബിഡാലന്റെ ശിരസ്സിനെ ശരീരത്തിൽനിന്ന് താഴെ പതിപ്പിച്ചു. ശരങ്ങൾകൊണ്ട് ദുർധരൻ ദുർമുഖൻ എന്ന രണ്ടുപേരേയും കാലഗേഹത്തെ പ്രാപിപ്പിച്ചു.

ഏവം സംക്ഷീയമാണേ തു സ്വസൈന്യേ മഹിഷാസുരഃ |

മാഹിഷേണ സ്വരൂപേണ ത്രാസയാമാസ താന് ഗണാന് || 194 ||

ഇപ്രകാരം തന്റെ സൈന്യം നശിച്ചുകൊണ്ടിരിക്കുമ്പോൾ മഹിഷാസുരനാകട്ടെ പോത്തിന്റെ രൂപത്തോടുകൂടി ആ ഗണങ്ങളെ ഭയപ്പെടുത്തി.

കാംശ്ചിത്തുണ്ഡപ്രഹാരേണ ഖുരക്ഷേപൈസ്തഥാപരാൻ |

ലാംഗുലതാഡിതാംശ്ചാന്യാൻ ശൃംഗാഭ്യാം ച വിദാരിതാൻ || 195||

വേഗേന കാംശ്ചിദപരാന്നാദേന ഭ്രമണേന ച |

നിഃശ്വാസപവനേനാന്യാൻപതയാമാസ ഭൂതലേ || 196 ||

ചിലരെ മുഖംകൊണ്ട് ഇടിച്ചും അതുപോലെ മറ്റുചിലരെ കുളമ്പുകൊണ്ടുള്ള ചവിട്ടുകൾകൊണ്ടും വേറെ ചിലരെ വാലുകൊണ്ടു അടിച്ചും ചിലരെ കൊമ്പുകൾകൊണ്ട് കുത്തിപ്പിളർന്നും ചിലരെ ഗതിവേഗതകൊണ്ടും വേറെ ചിലര അട്ടഹാസംകൊണ്ടുമ് ചിലരെ വട്ടത്തിൽ തിരിയുന്നതുകൊണ്ടു വേറെ ചിലര ശ്വാസനവായുകൊണ്ടും ഭൂമിയിൽ വീഴ്ത്തി.

നിപാത്യ പ്രമഥാനീകമഭ്യധാവത സോ$\digamma$സുരഃ |

സിംഹം ഹന്തും മഹാദേവ്യാഃ കോപം ചക്രേ തതോ$\digamma$ംബികാ || 197||

ആ അസുരൻ പ്രമഥഗനസൈന്യത്തെ അടിച്ചുവീഴ്ത്തിയശേഷം മഹാദേവിയുടെ സിംഹത്തെ കൊല്ലുന്നതിനായി നേരിട്ടോടി; അക്കരണത്താല് ദേവി കോപിച്ചു.

സോ$\digamma$പി കോപാന്മഹാവീര്യഃ ഖുരക്ഷുണ്ണമഹീതലഃ |

ശൃംഗാഭ്യാം പർവ്വതാനുച്ചാംശ്ചിക്ഷേപ ച നനാദ ച || 198 ||

അതിബലവാനായ അവനും കുളമ്പുകൊണ്ട് നിലത്തുമാന്തുന്നവനായിട്ട് കോപത്തോടുകൂടി അത്യുന്നതങ്ങളായ പർവ്വതങ്ങളെ രണ്ടു കൊമ്പുകൾകൊണ്ട് അട്ടത്തെറിഞ്ഞു തൽക്ഷണംതന്നെ ഗർജ്ജിക്കുകയും ചെയ്തു.

വേഗഭ്രമണവിക്ഷുണ്ണാ മഹീ തസ്യ വ്യശീര്യത |

ലാംഗൂലേനാഹതശ്ചാബ്ധിഃ പ്ലാവയാമാസ സർവ്വതഃ || 199 ||

അവന്റെ ഊക്കോടുകൂടിയുള്ള വട്ടംതിരിച്ചിൽ കൊണ്ട് അരഞ്ഞുപോയ ഭൂമി തകർന്നു; എന്നുതന്നേയല്ല വാൽകൊണ്ടു അടിക്കപ്പെട്ട സമുദ്രം എല്ലാഭാഗവും മുക്കുകയുമ് ചെയ്തു.

ധുതശൃംഗവിഭിന്നാശ്ച ഖണ്ഡം ഖണ്ഡം യയുർഘനാഃ |

ശ്വാസാനിലാസ്താഃ ശതശോ നിപേതുർനഭസോ$f$ചലാഃ || 200 ||

കൂടാതെ മേഘങ്ങൾ ഇളക്കപ്പെട്ട് കൊമ്പുകൊണ്ട് നുറുങ്ങിയവയായി കഷണം കഷണമായ് തീർന്നു; നിശ്വാസ വായുക്കളാൽ പറപ്പിക്കപ്പെട്ട പർവ്വതങ്ങള് ആകാശത്തിൽ നിന്നു പൊടിപൊടിയായി വീണു.

ഇതി ക്രോധസമാധ്മാതമാപതന്തം മഹാസുരം |

ദൃഷ്ട്വാ സാ ചണ്ഡികാ കോപം തദ്വധായ തദാ$f$കരോത് || 201 ||

ഇങ്ങിനെ കോപം നിമിത്തം ഉജ്ജ്വലിച്ചുകൊണ്ട് നേരിട്ടുവരുന്ന അസുരശ്രേഷ്ഠനെ കണ്ടിട്ട് അപ്പോൾ അവന്റെ നിഗ്രഹത്തിന്നായി ആ ചണ്ഡികാദേവി കോപിച്ചു.

സാ ക്ഷിപ്ത്വാ തസ്യ വൈ പാശം തം ബബന്ധ മഹാസുരം |

തത്യാജ മാഹിഷം രൂപം സോ$f$പി ബദ്ധോ മഹാമൃധേ || 202 ||

മഹായുദ്ധതിൽ ആ ദേവി അവന്റെ മേൽ വരുണപാശത്തെ എറിഞ്ഞിട്ട് ആ മഹാസുരനെ ബന്ധിച്ചു; അവൻ കെട്ടപ്പെട്ട ഉടനെ പോത്തിന്റെ രൂപത്തെ ത്യജിച്ചു.

തതഃ സിംഹോ$f$ഭവത്സദ്യോ യാവത്തസ്യാംബികാ ശിരഃ |

ഛിനത്തി താവത് പുരുഷഃ ഖഡ്ഗപാണിരദൃശ്യത || 203 ||

അനന്തരം വേഗത്തില് സിംഹമായ്തീർന്നു. ദേവി അവന്റെ ശിരസ്സിനെ ഛേദിക്കുന്നതായ ആ ക്ഷണത്തിൽതന്നെ കയ്യിൽ വാളോടുകൂടിയ ഒരു പുരുഷനായി കാണപ്പെട്ടു.

തത ഏവാശു പുരുഷം ദേവീ ചിച്ഛേദ സായകൈഃ |

തം ഖഡ്ഗചർമ്മണാ സാർധം തതഃ സോ$f$ഭൂന്മഹാഗജഃ || 204 ||

അതിനാല് ദേവി ഉടനെത്തന്നെ ബാണങ്ങളെക്കൊണ്ട് വാളോടും പരിചയോടുകൂടി ആ പുരുഷനെ തുണ്ടം തുണ്ടമാക്കി; അതിൽനിന്ന് അവൻ ഒരു വലിയ ആനയായ് തീർന്നു.

കരേണ ച മഹാസിംഹം തം ചകർഷ ജഗർജ ച |

കർഷതസ്തു കരം ദേവീ ഖഡ്ഗേന നിരകൃന്തത || 205 ||

തുമ്പിക്കൈകൊണ്ട് ആ വമ്പിച്ച സിംഹത്തെ പിടിച്ചുവലിച്ചു; തൽക്ഷണംതന്നെ അലറുകയുമ് ചെയ്തു. ദേവിയാകട്ടെ വലിക്കുന്ന ആ മഹാഗജത്തിന്റെ തുമ്പിക്കൈയ്യിനെ വാള്‍കൊണ്ട് വെട്ടിമുറിച്ചു.

തതോ മഹാസുരോ ഭൂയോ മാഹിഷം വപുരാസ്ഥിതഃ |

തഥൈവ ക്ഷോഭയാമാസ ത്രൈലോക്യം സചരാചരം || 206 ||

മഹാസുരൻ അതിനെക്കാളും വമ്പിച്ചതായ പോത്തിന്റെ ശരീരത്തെ കൈകൊണ്ടു തന്മൂലം ചരാചരങ്ങളടക്കം മൂന്നുലോകങ്ങളെ മുഴുവനും ക്ഷോഭിപ്പിച്ചു.

തതഃ ക്രുദ്ധാ ജഗന്മാതാ ചണ്ഡികാ പാനമുത്തമം |

പപൌ പുനഃ പുനശ്ചൈവ ജഹാസാരുണലോചനാ || 207 ||

അതിനാൽ ലോകമാതാവായ ചണ്ഡികാദേവി കുപിതയായി തുടുത്ത കണ്ണുകളോടുകൂടിയവളായി ഉത്തമമായ മധുവിനെ പാനംചെയ്തു; പിന്നെയും പിന്നെയും അട്ടഹസിക്കുകയും ചെയ്തു.

നനർദ ചാസുരഃ സോऽപി ബലവീര്യമദോദ്ധതഃ |

വിഷാണാഭ്യാം ച ചിക്ഷേപ ചണ്ഡികാം പ്രതി ഭൂധരാന് || 208 ||

ശരീരബലത്തിന്റെ ആധിക്യത്താലുള്ള അഹങ്കാരം വർദ്ധിച്ചവനായ ആ അസുരനും അട്ടഹസിച്ചു; ദേവിയുടെ നേരേ പര്‍വ്വതങ്ങളെ കൊമ്പുകൾകൊണ്ട് എടുത്തെറിഞ്ഞു.

സാ ച താന് പ്രഹിതാംസ്തേന ചൂർണ്ണയന്തീ ശരോത്കരൈഃ |

ഉവാച തം മദോദ്ധൂതമുഖരാഗാകുലാക്ഷരം || 209 ||

ദേവിയാവട്ടെ അവനാൽ എറിയപ്പെട്ട ആ പർവ്വതങ്ങളെ ബാണഗണങ്ങളാൽ പൊടിയാക്കുന്നവളായിട്ട് മദംകൊണ്ട് വർദ്ദിച്ച മുഖരാഗത്തോടുകൂടി അസ്പഷ്ടാക്ഷരമായി അവനോട് പറഞ്ഞു.

ദേവ്യുവാച || 210 || ദേവി പറഞ്ഞു.

ഗർജ ഗർജ ക്ഷണം മൂഢ മധു യാവത്പിബാമ്യഹം |

മയാ ത്വയി ഹതേऽത്രൈവ ഗർജിഷ്യന്ത്യാശു ദേവതാഃ || 211 ||

"എടാ, മൂഢ ! ഞാൻ മദ്യത്തെ പാനം ചെയ്യുന്നതുവരെ അല്പനേരത്തെക്കുകൂടി അലറിക്കോൾക; എന്നാൽ നീ ഇപ്പോൾത്തന്നെ വേഗത്തിൽ വധിക്കപ്പെട്ടുമ്പോള് ദേവകളും ഗർജ്ജിക്കും.

ഋഷിരുവാച || 212 || ഋഷി പറഞ്ഞു:

ഏവമുക്ത്വാ സമുത്പത്യ സാ$\mathcal{ff}$രൂഢാ തം മഹാസുരം |

പാദേനാക്രമ്യ കണ്ഠേ ച ശൂലേനൈനമതാഡയത് || 213 ||

ആ ദേവി ഇപ്രകാരം പറ'ഞ്ഞ്, ചാടി ആ മഹാസുരന്റെമേല് കയറി ഇവനെ കാൽകൊണ്ട് ചവിട്ടിപ്പിടിച്ച് കഴുത്തിൽ ശൂലംകൊണ്ട് കുത്തി.

തതഃ സോ$f$പി പദാ$\mathcal{ff}$ക്രാന്തസ്തയാ നിജമുഖാത്തതഃ |

അർധനിഷ്ക്രാന്ത ഏവാസീദ്ദേവ്യാ വീര്യേണ സംവൃതഃ || 214 ||

അനന്തരം അവൻ ആ ദേവിയാൽ കാൽകൊണ്ട് അമർത്തിപ്പിടിക്കപ്പെട്ടവനായിരുന്നിട്ടു വർദ്ധിച്ചവനായി തന്റെ മുഖത്തിൽനിന്നു പകുതി പുറത്തുവന്ന ഉടനെ ദേവിയുടെ വീർയ്യത്താല് പിടിച്ചുനിർത്തപ്പെട്ടു.

അർധനിഷ്ക്രാന്ത ഏവാസൌ യുധ്യമാനോ മഹാസുരഃ |

തയാ മഹാസിനാ ദേവ്യാ ശിരശ്ഛിത്ത്വാ നിപാതിതഃ || 215 ||

ഈ അസുരവർയ്യന് പകുതി ശരീരത്തോടു പുറപ്പെട്ടവനായിത്തന്നെ യുദ്ധം ചെയ്യുന്നവനായി വലുതായ വാൾകൊണ്ട് ശിരസ്സ് ഛേദിച്ചിട്ട് ആ ദേവിയാൽ വീഴ്ത്തപ്പെട്ടു.

തതോ ഹാഹാകൃതം സർവ്വം ദൈത്യസൈന്യം നനാശ തത് |

പ്രഹർഷം ച പരം ജഗ്മുഃ സകലാ ദേവതാഗണാഃ || 216 ||

തന്മൂലം ആ ശേഷിച്ച അസുരസൈന്യംമെല്ലാം ഹാ! ഹാ! എന്ന ശബ്ദത്തെ പുറപ്പെടുവിച്ചു; ഛിന്നഭിന്നമായി തീരെ നശിച്ചു; എല്ലാ ദേവഗണങ്ങളും അതിയായ സന്തോഷത്തെ പ്രാപിക്കുകയും ചെയ്തു.

തുഷ്ടുവുസ്താം സുരാ ദേവീം സഹദിവ്യൈർമഹർഷിഭിഃ |

ജഗുർഗന്ധർവപതയോ നനൃതുശ്ചാപ്സരോഗണാഃ || 217 ||

ആ ദേവിയെ ഇന്ദ്രാദിദേവന്മാർ സ്വർഗ്ഗത്തിലുള്ള മഹർഷിമാരോടുകൂടി സ്തുതിച്ചു; ഗന്ധർവ മുഖ്യന്മാർ ഗാനംചെയ്തു; അപ്സരസ്ത്രീസംഘങ്ങളും നൃത്തംചെയ്തു.

|| ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണീകേ മന്വന്തരേ ദേവീമാഹാത്മ്യേ

മഹിഷാസുരവധോ നാമ തൃതീയോഽധ്യായഃ ||

മഹിഷാസുരവധം എന്ന മൂന്നാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായ ശ്ലോകാഃ 41. ആദിതഃ ശ്ലോകാഃ 187.

അസ്മിന്നദ്ധ്യായ മന്ത്രാഃ 44. ആദിതഃ മന്ത്രാഃ 217.

|| അഥ ചതുർത്ഥോ ഽധ്യായഃ ||

ധ്യാനം

ഓം കാലാഭ്രാഭാം കടാക്ഷൈരരികുലഭയദാം മൌലിബദ്ധേന്ദുരേഖാം

ശംഖം ചക്രം കൃപാണം ത്രിശിഖമപി കരൈരുദ്വഹന്തീം ത്രിനേത്രാം|

സിംഹസ്കന്ധാധിരൂഢാം ത്രിഭുവനമഖിലം തേജസാ പൂരയന്തീം

ധ്യായേദ് ദുർഗ്ഗാം ജയാഖ്യാം ത്രിദശപരിവൃതാം സേവിതാം സിദ്ധികാമൈഃ||

'ഓം' ഋഷിരുവാച || 218 || ഋഷി പറഞ്ഞു:

ശക്രാദയഃ സുരഗണാ നിഹതേ ഽതിവീര്യേ

തസ്മിന്ദുരാത്മനി സുരാരിബലേ ച ദേവ്യാ |

താം തുഷ്ടുവുഃ പ്രണതിനമ്രശിരോധരാംസാ

വാഗ്ഭിഃ പ്രഹർഷപുലകോദ്ഗമചാരുദേഹാഃ || 219||

ആ ദേവിയാല് ശക്തിയേറിയ ദുഷ്ടനായ ആ മഹിഷാസുരനും അസുരസൈന്യവും ഹനിക്കപ്പെട്ടപ്പോൾ ഇന്ദ്രന്

തുടങ്ങിയ ദേവഗണങ്ങൾ നമസ്കാരങ്ങളെകൊണ്ട് നമ്രങ്ങളായിരിക്കുന്ന കഴുത്തുകളോടും സ്കന്ദങ്ങളോടും സന്തോഷഭാരത്താൽ പുളകിതമായ ചാരുവായ ദേഹങ്ങളോടുംകൂടിയവരായി സ്തോത്രങ്ങളെക്കൊണ്ട് ആ മഹാലക്ഷിയെ (ഇപ്രകാരം സ്തുതിച്ചു).

ദേവ്യാ യയാ തതമിദം ജഗദാത്മശക്ത്യാ

നിഃശേഷദേവഗണശക്തിസമൂഹമൂർത്ത്യാ |

താമംബികാമഖിലദേവമഹർഷിപൂജ്യാം

ഭക്ത്യാ നതാഃ സ്മ വിദധാതു ശുഭാനി സാ നഃ || 220 ||

"സകല ദേവഗണങ്ങളുടേയും വീർയ്യസംയോഗത്താല് ഉണ്ടായ ശരീരത്തോടുകൂടിയ യാതൊരു ദേവിയാൽ സ്വശക്തികൊണ്ട് ഈ പ്രപഞ്ചം വ്യാപിക്കപ്പെട്ടുവോ സകല ദേവന്മാരാലും മഹർഷിമാരാലും പൂജിക്കത്തക്കവളായ ആ ദേവിയെ ഭക്തിയോടുകൂടി ഞങ്ങൾ നമസ്കരിക്കുന്നു; ആ ദേവി നമ്മൾക്ക് മംഗളങ്ങളെ നൽകട്ടെ.

യസ്യാഃ പ്രഭാവമതുലം ഭഗവാനനന്തോ

ബ്രഹ്മാ ഹരശ്ച ന ഹി വക്തുമലം ബലം ച |

സാ ചണ്ഡികാ ഽഖിലജഗത്പരിപാലനായ

നാശായ ചാശുഭഭയസ്യ മതിം കരോതു || 221 ||

"യാതൊരു ദേവിയുടെ അനുപമമായ മാഹാത്മ്യത്തേയും ശക്തിയേയും അനുപമമായ മാഹാത്മ്യത്തേയും ശക്തിയേയും മുഴുവനും വർന്നിപ്പാന് ബ്രഹ്മാവും വിഷ്ണുഭഗവാനും പരമേശ്വരനും മതിയാകുകയില്ലയോ അങ്ങിനേയുള്ള ആ ചണ്ഡികാദേവി സകല ജഗത്തിനേയും നല്ലവണ്ണം രക്ഷിക്കുന്നതിനായും അശുഭങ്ങളിൽനിന്നുണ്ടാകുന്ന ഭയത്തിന്റെ നാശത്തിനായും മനസ്സുവെക്കേണമേ.

യാ ശ്രീഃ സ്വയം സുകൃതിനാം ഭവനേഷ്വലക്ഷ്മീഃ

പാപാത്മനാം കൃതധിയാം ഹൃദയേഷു ബുദ്ധിഃ |

ശ്രദ്ധാ സതാം കുലജനപ്രഭവസ്യ ലജ്ജാ

താം ത്വാം നതാഃ സ്മ പരിപാലയ ദേവി വിശ്വം || 222 ||

യാതൊരു ദേവി സ്വയമേവ പുണ്യംചെയ്തവരുടെ ഭവനങ്ങളിൽ ഐശ്വർയ്യമായും പാപികളുടെ ഗൃഹങ്ങളിൽ ആശ്രീയായും വിദ്വാന്മാരുടെ ഹൃദയങ്ങളില് ബുദ്ധിയായും, സത്തുക്കളുടെ ഹൃദയങ്ങളിൽ സത് കർമ്മനിഷ്ഠയായും സത്കുലത്തിൽ ജനിച്ചവരുടെ ഹൃദയങ്ങളിൽ വിനയമായും ഭവിക്കുന്നുവോ ആ നിന്തിരുവടിയെ ഞങ്ങൾ നമസ്കരിക്കുന്നു ! അല്ലയോ ദേവി!.

കിം വർണയാമ തവ രൂപമചിന്ത്യമേതത്

കിഞ്ചാതിവീര്യമസുരക്ഷയകാരി ഭൂരി |

കിം ചാഹവേഷു ചരിതാനി തവാദ്ഭുതാനി

സർവ്വേഷു ദേവ്യസുരദേവഗണാദികേഷു || 223 ||

"അല്ലയോ ദേവി! എല്ലാ അസുരദേവഗണങ്ങൾക്കും വിചാരിക്കുവാൻകൂടി സാധിക്കാത്തതായ നിന്തിരുവടിയുടെ ഈ രൂപത്തെ ഞങ്ങൾ എങ്ങിനെയാണ് വർണ്ണിക്കുന്നത്? ഏറ്റവും അസുരനാശം ചെയ്യുന്ന വർദ്ധിച്ച പരാക്രമത്തേയും ഞങ്ങൾ എങ്ങിനെ വർണ്ണിക്കുന്നു? യുദ്ധങ്ങളിൽ ഏതെല്ലാം വീരകർമ്മങ്ങളായിരിക്കുന്നുവൊ അവയേയും എങ്ങിനെയാണ് വർണ്ണീക്കുക?

ഹേതുഃ സമസ്തജഗതാം ത്രിഗുണാƒപി ദോഷൈഃ

ന ജ്ഞായസേ ഹരിഹരാദിഭിരപ്യപാരാ |

സര്വാശ്രയാഖിലമിദം ജഗദംശഭൂത-

മവ്യാകൃതാ ഹി പരമാ പ്രകൃതിസ്ത്വമാദ്യാ || 224||

"നിന്തിരുവടി നാമരൂപാദിയോടുകൂടി സദാ മാറിക്കൊണ്ടിരിക്കുന്നവയായ എല്ലാറ്റിനും മൂലകാരണമാകുന്നു. (നിതിരുവടി) സത്വരജസ്തമോഗുണയുക്തയാണെങ്കിലും രാഗാദികളാല് വിഷയീകരിക്കപ്പെടുന്നില്ല. പരമാത്മാവിന്നു ജീവഭാവത്തെ ഉണ്ടാക്കുന്ന ആദ്യമായി

മൂലപ്രകൃതിയായി വികാരരഹിതനായി, തന്മൂലം വിഷ്ണുരുദ്രാദികളാൽപോലും അറിയപ്പെടാത്തവളായി സർവ്വത്തിനും ആശ്രയമായിട്ടുള്ളവളാകുന്നു. ഈ ജഗത്തു മുഴുവനും നിന്തിരുവടിയുടെ അംശമായി ഭവിച്ചതാകുന്നു.

യസ്യാഃ സമസ്തസുരതാ സമുദീരണേന

തൃപ്തിം പ്രയാതി സകലേഷു മഖേഷു ദേവി |
സ്വാഹാസി വൈ പിതൃഗണസ്യ ച തൃപ്തിഹേതു-

രുച്ചാര്യസേ ത്വമത ഏവ ജനൈഃ സ്വധാ ച || 225 ||

"അല്ലയോ ദേവി! യാതൊരു സ്വാഹാ' മന്ത്രത്തിന്റെ ഉച്ചാരണംകൊണ്ട് സകല യജ്ഞങ്ങളിലും എല്ലാ ദേവസമൂഹവും തൃപ്തിയെ പ്രാപിക്കുന്നുവെന്നതു പ്രസിദ്ധമോ ആ സ്വാഹാ നിന്തിരുവടിയാകുന്നു. പിതൃസമൂഹത്തിന്നു തൃപ്തികാരണവും നിന്തിരുവടിതന്നെ; അതു ഹേതുവായിട്ട്തന്നെ ജനങ്ങളാൽ ''സ്വധ''' എന്നു നിന്തിരുവടി ഉച്ചരിക്കപ്പെടുന്നു.

യാ മുക്തിഹേതുരവിചിന്ത്യമഹാവ്രതാ ത്വം

അഭ്യസ്യസേ സുനിയതേന്ദ്രിയതത്ത്വസാരൈഃ |
മോക്ഷാർത്ഥിഭിർമുനിഭിരസ്തസമസ്തദോഷൈർ -

വിദ്യാസി സാ ഭഗവതീ പരമാ ഹി ദേവി || 226 ||

അല്ലയോ ദേവി! യാതൊരുവിദ്യ മോക്ഷത്തിനു കാരണഭൂതയോ വിചാരിക്കുവാൻ പാടില്ലാത്ത മഹാനിഷ്ഠകളാൽമാത്രം ലഭിക്കപ്പെടുന്നതും ആനന്ദസ്വരൂപിണിയും പ്രകൃഷ്ടതമായിരിക്കുന്ന ആ വിദ്യ നിന്തിരുവടിയാകുന്നു; അക്കാരണത്താൽ രാഗാദിസമസ്തദോഷങ്ങളും നശിച്ചവരായ് ജിതേന്ദ്രിയന്മാരായ് (തന്മൂലം) ബ്രഹ്മം തന്നെ സാരമായുള്ളത് എന്ന ബോധത്തോടുകൂടിയവരായി മോക്ഷത്തെ അപേക്ഷിക്കുന്നവരായ നിന്തിരുവടി സമാധിയിൽ ധ്യാനിക്കപ്പെട്ടുവരുന്നു.

ശബ്ദാത്മികാ സുവിമലർഗ്യജുഷാം നിധാന-

മുദ്ഗീഥരമ്യപദപാഠവതാം ച സാമ്നാം |
ദേവീ ത്രയീ ഭഗവതീ ഭവഭാവനായ

വാർത്താ ച സർവ്വജഗതാം പരമാർത്തിഹന്ത്രീ || 227 ||

അല്ലയോ ദേവി! ശബ്ദസ്വരൂപിണിയും ഏറ്റവും പരിശുദ്ധങ്ങളായ ഋക്കുകളുടേയും യജുസ്സുകളുടേയും ഉദ്ഗീഥമെന്ന ഉത്കൃഷ്ടമായ ഉത്തരഭഗത്തോടും, രമ്യമാകുംവണ്ണം പദങ്ങളെ ഗാനം ചെയ്യുന്ന രീതിയോടുകൂടിയ സാമങ്ങളുടേയും അധിഷ്ഠാനവും നിന്തിരുവടിയാകുന്നു. ഐശ്വര്യാദി സമ്പന്നയായ നിന്തിരുവടി വേദത്രയരൂപിണിയാകുന്നു. സംസാരപ്രവർത്തനത്തിനായുള്ള കൃഷ്യാദിസ്വരൂപിണിയും സർവ്വോത്തമയായ ഐശ്വര്യസ്വരൂപിണിയും അഖിലലോകങ്ങളുടേയും ക്ലേശനാശിനിയും നിന്തിരുവടിതന്നെ.

മേധാസി ദേവി വിദിതാഖിലശാസ്ത്രസാരാ

ദുർഗ്ഗാസി ദുർഗ്ഗഭവസാഗരനൌരസംഗാ |
ശ്രീഃ കൈടഭാരിഹൃദയൈകകൃതാധിവാസാ

ഗൌരീ ത്വമേവ ശശിമൌലികൃതപ്രതിഷ്ഠാ || 228 ||
അല്ലയോ ദേവി! എല്ലാ ശാസ്ത്രതത്വങ്ങളേയും അറിഞ്ഞ ബുദ്ധിസ്വരൂപിണിയായ സരസ്വതീദേവി നിന്തിരിവടിയാകുന്നു; വിഷ്ണുവിന്റെ മാറിടത്തിൽതന്നെ വസിക്കുന്ന ലക്ഷ്മീഭഗവതിയും ചന്ദ്രശേഖരനായ പരമേശ്വരനില് വർത്തിക്കുന്ന പാർവ്വതിയും നിന്തിരുവടിതന്നെ. യാതൊരു പ്രതിബന്ധവുമില്ലാതെ ഗമിക്കുന്നതായി ദുസ്തരമായ സംസാരസാഗരതരത്തിന്നുള്ള തോണിയായിരിക്കുന്ന സർവ്വേശ്വരിയും നിന്തിരുവടിയാകുന്നു.
ഈഷത്സഹാസമമലം പരിപൂർണ്ണചന്ദ്ര-

ബിംബാനുകാരി കനകോത്തമകാന്തികാന്തം |
അത്യദ്ഭുതം പ്രഹൃതമാത്തരുഷാ തഥാƒപി

വക്ത്രം വിലോക്യ സഹസാ മഹിഷാസുരേണ || 229 ||
മന്ദസ്മിതത്തോടുകൂടിയതും മനോഹരവും പൂർണ്ണചന്ദ്രബിംബസദൃശവും ശുദ്ധമായ തങ്കത്തിന്റെ കാന്തിയോടുകൂടിയതായ പരിലസിക്കുന്നതും ആയ നിന്തിരുവടിയുടെ മുഖത്തെ അപ്രകാരമുള്ളതായിരുന്നിട്ടും കണ്ടിട്ട് കോപത്തോടുകൂടിയവനായ മഹിഷാസുരനാൽ ആലോചനയെന്നിയേ എതിർക്കപ്പെട്ടു എന്നുള്ളത് അത്യശ്ചര്യംതന്നെ.
ദൃഷ്ട്വാ തു ദേവി കുപിതം ഭ്രുകുടീകരാള-

മുദ്യച്ഛശാങ്കസദൃശച്ഛവി യന്ന സദ്യഃ |
പ്രാണാന്മുമോച മഹിഷസ്തദതീവ ചിത്രം

കൈർജീവ്യതേ ഹി കുപിതാന്തകദർശനേന || 230 ||
അല്ലയോ ദേവി! കോപത്തോടുകൂടിയതായി, (തന്മൂലം) വളഞ്ഞ പുരികക്കൊടികളെക്കൊണ്ടു ഭയങ്കരമായി ഉദിച്ചുപൊങ്ങുന്ന (ഉടുത്ത) ചന്ദ്രബിംബത്തിന്റെ ശോഭയോടുകൂടിയതായിരിക്കുന്ന യാതൊരു ആ മുഖത്തെ കണ്ടിട്ടും മഹിഷാസുരൻ പെട്ടെന്ന് പ്രാണങ്ങളെ വെടിഞ്ഞില്ല; അത് ഏറ്റവും ആശ്ചര്യം തന്നെ; എന്തുകൊണ്ടെന്നാൽ കുപിതനായ അന്തകന്റെ ദർശനത്തിന്നു ശേഷം ആരാലാണ് ജീവനോടു കൂടിയിരിക്കപ്പെടുന്നതു?
ദേവി പ്രസീദ പരമാ ഭവതീ ഭവായ

സദ്യോ വിനാശയസി കോപവതീ കുലാനി |
വിജ്ഞാതമേതദധുനൈവ യദസ്തമേത-

ന്നീതം ബലം സുവിപുലം മഹിഷാസുരസ്യ || 231||

അല്ലയോ ദേവി! സർവ്വോത്കൃഷ്ടയായ നിന്തിരുവടി പ്രസാദിച്ചാലും ! ലോകക്ഷേമത്തിന്നുവേണ്ടി നിന്തിരുവടി കോപയുക്തയായിത്തീർന്നാല് സൈന്യങ്ങളെ കൂട്ടത്തോടെ ഒരുക്ഷണംകൊണ്ട് നശിപ്പിച്ച്കളയുന്നു എന്നുള്ള ഈ സംഗതി മഹിഷാസുരന്റെ വമ്പിച്ചതായ സൈന്യം നശിക്കപ്പെട്ടു എന്നതുകൊണ്ട് ഇപ്പോൾ പ്രത്യക്ഷമാക്കപ്പെട്ടു.

തേ സമ്മതാ ജനപദേഷു ധനാനി തേഷാം

തേഷാം യശാംസി ന ച സീദതി ധർമ്മവർഗ്ഗഃ |

ധന്യാസ്ത ഏവ നിഭൃതാത്മജഭൃത്യദാരാ

യേഷാം സദാƒഭ്യുദയദാ ഭവതീ പ്രസന്നാ || 232||

യാതോരുവർക്ക് നിന്തിരുവടി എല്ലയ്പോഴും പ്രസന്നയായ് അഭിവൃദ്ധിയെ കൊടുക്കുന്നവളായിരിക്കുന്നുവോ, അവർതന്നെയാകുന്ന ദേശങ്ങളിൽ സജ്ജനസമ്മതന്മാർ; അവർക്കുതന്നെ ധനങ്ങളും, പെരുമകളും; അവർക്കു ധർമ്മാദിപുരുഷാർത്ഥങ്ങള് ക്ഷയിക്കുന്നില്ല;

ധർമ്മാണി ദേവി സകലാനി സദൈവ കർമ്മാ-

ണ്യത്യാദൃതഃ പ്രതിദിനം സുകൃതീ കരോതി |

സ്വർഗ്ഗം പ്രയാതി ച തതോ ഭവതീ പ്രസാദാ-

ല്ലോകത്രയേƒപി ഫലദാ നനു ദേവി തേന || 233 ||

അല്ലയോ ദേവി! നിന്തിരുവടിയുടെ പ്രസാദംകൊണ്ട് പുണ്യവനായ പുരുഷൻ ദിവസംതോറും എല്ലായ്പോഴും അതിശ്രദ്ധയോടുകൂടി ശ്രുതിസ്മൃത്യാദി ചോദിതങ്ങളായ സമസ്തങ്ങളായ (ബ്രഹ്മയജ്ഞാദി) കർമ്മങ്ങളെ ചെയ്യുന്നു; അത് ഹേതുവായിട്ട് സ്വർഗ്ഗത്തേയും മോക്ഷത്തേയും പ്രാപിക്കുന്നു; ആകയാൽ അല്ലയോ ദേവി; നിന്തിരുവടി (ഇഹലോകം, സ്വർഗ്ഗം, ശാശ്വതലോകം എന്ന) മൂന്നു ലോകത്തിലും ഫലത്തെ കൊടുക്കുന്നവളാകുന്ന നിശ്ചയം.

ദുർഗ്ഗേ സ്മൃതാ ഹരസി ഭീതിമശേഷജന്തോഃ

സ്വസ്ഥൈഃ സ്മൃതാ മതിമതീവ ശുഭാം ദദാസി |

ദാരിദ്ര്യദുഃഖഭയഹാരിണി കാ ത്വദന്യാ

സർവ്വോപകാരകരണായ സദാƒƒർദ്രചിത്താ || 234 ||

സങ്കടത്തിൽ സ്മരിക്കപ്പെട്ടവളായി സകലപ്രാണികളുടേയും ഭയത്തേ (നിന്തിരുവടി) ഇല്ലാതാക്കുന്നു. സ്വസ്ഥചിത്തന്മാരാൽ ഏറ്റവും ശോഭനമായ സാത്വികബുദ്ധിയെ പ്രദാനംചെയ്യുന്നു. ദാരിദ്രസുഖഭയനാശിനിയായ ഹേ ദേവീ! സർവ്വപ്രാണികൾക്കും നന്മയേ ചെയ്യുന്നതിനായി എല്ലായ്പോഴും അലിവാർന്ന ഹൃദയത്തോടുകൂടിയവൾ നിന്തിരുവടിയല്ലാതെ മറ്റാരാണ്?

ഏഭിർഹതൈർജഗദുപൈതി സുഖം തഥൈതേ

കുർവന്തു നാമ നരകായ ചിരായ പാപം ।
സംഗ്രാമമൃത്യുമധിഗമ്യ ദിവം പ്രയാന്തു

മത്വേതി നൂനമഹിതാന്വിനിഹംസി ദേവി ।। 235 ।।

ഈ ശത്രുക്കൾ ഏറെക്കാലത്തെ നരകത്തിനായിക്കൊണ്ടുള്ള പാപത്തെ ചെയ്യുന്നവെന്നിരുന്നാലും യുദ്ധത്തിൽ മരണത്തെ പ്രാപിച്ച് സ്വർഗ്ഗത്തെ പ്രാപിക്കട്ടെ; ഹനിക്കപ്പെട്ടവരായ ഇവരോടുകൂടിയ ലോകം സുഖത്തെ പ്രാപിക്കുകയും ചെയ്യും" ഇങ്ങിനെ വിചാരിച്ചിട്ടാണല്ലോ അല്ലയോ ദേവി നിന്തിരുവടി ശത്രുക്കളെ സംഹരിക്കുന്നത്.

ദൃഷ്ട്വൈവ കിം ന ഭവതീ പ്രകരോതി ഭസ്മ

സർവ്വാസുരാനരിഷു യത്പ്രഹിണോഷി ശസ്ത്രം ।
ലോകാന് പ്രയാന്തു രിപവോഽപി ഹി ശസ്ത്രപൂതാ

ഇത്ഥം മതിർഭവതി തേഷ്വപി തേഽതിസാധ്വീ ।। 236 ।।

നിന്തിരുവടി സകല അസുരന്മാരേയും ഒരു നോട്ടത്താൽതന്നെ ഭസ്മമാക്കി ചെയ്യുന്നില്ലയോ? ശത്രുക്കൾ ആയുധംകൊണ്ട് പരിശുദ്ധന്മാരായിട്ട് തന്മൂലം സ്വർഗ്ഗാദിലോകങ്ങളെ പ്രാപിക്കട്ടെ എന്ന കാരണത്താൽ ശത്രുക്കളിൽ ആയുധത്തെ നിന്തിരുവടി പ്രയോഗിക്കുന്നു. ഇപ്രകാരം ആ ശത്രുക്കളലും്കൂടി (നിന്തിരുവടിക്ക്) അനുഗ്രഹബുദ്ധി ഭവിക്കുന്നു.

ഖഡ്ഗപ്രഭാനികരവിസ്ഫുരണൈസ്തഥോഗ്രൈഃ

ശൂലാഗ്രകാന്തിനിവഹേന ദൃശോഽസുരാണാം ।
യന്നാഗതാ വിലയമംശുമദിന്ദുഖണ്ഡ-

യോഗ്യാനനം തവ വിലോകയതാം തദേതത് ।। 237 ।।

നിന്തിരുവടിയുടെ ഉഗ്രങ്ങളായ വാളിന്റെ കാന്തിസമൂഹത്തിന്റെ മിന്നൽ കൊണ്ടും അപ്രകാരംതന്നെ ശൂലാഗ്രങ്ങളുടെ പ്രഭാസമൂഹംകൊണ്ടും അസുരന്മാരുടെ നേത്രങ്ങൾ നാശത്തെ പ്രാപിച്ചില്ല എന്നുള്ളത് അമൃതകിരണങ്ങളോടുകൂടിയ അർദ്ധചന്ദ്രന് വിലസുന്ന നിന്തിരുവടിയുടെ തിരുമുഖത്തെ നോക്കിക്കൊണ്ടിരിക്കുന്നവരുടെ (നേത്രങ്ങൾ) എന്നതുകൊണ്ടുതന്നെ.

ദുർവൃത്തവൃത്തശമനം തവ ദേവി ശീലം

രൂപം തഥൈതദവിചിന്ത്യമതുല്യമന്യൈഃ ।
വീര്യം ച ഹന്തൃ ഹൃതദേവപരാക്രമാണാം

വൈരിഷ്വപി പ്രകടിതൈവ ദയാ ത്വയേത്ഥം ।। 238 ।।

അല്ലയോ ദേവി! നിന്തിരുവടിയുടെ സ്വഭാവം ദുർജ്ജനങ്ങളുടെ ദുർന്നടവടികളെ ഇല്ലാതാക്കുന്നു; അപ്രകാരംതന്നെ ഈ രൂപം മറ്റു ഏവയോടും സാമ്യമല്ലാത്തതായി മനസ്സുകൊണ്ടു വിചാരിക്കുവാൻകൂടി കഴിയാത്തതാകുന്നു; വീർയ്യമാകട്ടെ ദേവന്മാരുടെ വീർയ്യത്തെ ഹനിച്ചവരായ അസുരന്മാരുടെ നാശം വരുത്തത്തക്കതുമാകുന്നു; ഇപ്രകാരമാണെന്നാലും, ശത്രുക്കളിൽ നിന്തിരുവടിയാൽ കൃപതന്നെ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു.

കേനോപമാ ഭവതു തേഽസ്യ പരാക്രമസ്യ

രൂപം ച ശത്രുഭയകാര്യതിഹാരി കുത്ര ।
ചിത്തേ കൃപാ സമരനിഷ്ഠുരതാ ച ദൃഷ്ടാ

ത്വയ്യേവ ദേവി വരദേ ഭുവനത്രയേഽപി ।। 239 ।।

ഭക്തന്മാർക്ക് പ്രിയത്തെ ദാനം ചെയ്യുന്ന ഹേ ദേവി! നിന്തിരുവടിയുടെ ഈ പരാക്രമത്തിനു ഏതൊരു വസ്തുവിനോടുകൂടിയാണ് സാമ്യം ഭവിക്കുക! ശത്രുക്കൾക്കു ഭയത്തെ ഉണ്ടാക്കുന്നതായും (ഭക്തന്മാർക്ക്) അതിമനോഹരമായി ഇരിക്കുന്നതായും ഉള്ള രൂപം മറ്റെവിടെ? മനസ്സിൽ അനുകമ്പയും യുദ്ധത്തിൽ ക്രൗര്യവും ചേർന്ന്, മൂന്നു ലോകങ്ങളിലും നിന്തിരുവടിയിങ്കൽ മാത്രമേ കാണപ്പെട്ടിട്ടുള്ളൂ.

ത്രൈലോക്യമേതദഖിലം രിപുനാശനേന

ത്രാതം ത്വയാ സമരമൂർദ്ധനി തേഽപി ഹത്വാ ।
നീതാ ദിവം രിപുഗണാ ഭയമപ്യപാസ്തം

മസ്മാകമുന്മദസുരാരിഭവം നമസ്തേ ।। 240 ।।

നിന്തിരുവടിയാൽ ഈ മൂന്നു ലോകവും മുഴുവനും ശത്രുനാശം ഹേതുവാൽ രക്ഷിക്കപ്പെട്ടു; യുദ്ധഭൂമിയിൽ ശത്രുസമൂഹങ്ങൾ ഹനിക്കപ്പെട്ടിട്ട് അവർ സ്വർഗ്ഗത്തെ പ്രാപിക്കപ്പെടുകയും ചെയ്തു.

ശൂലേന പാഹി നോ ദേവി പാഹി ഖഡ്ഗേന ചാംബികേ ।

ഘണ്ടാസ്വനേന നഃ പാഹി ചാപജ്യാനിഃസ്വനേന ച ।। 241 ।।

അല്ലയോ ദേവി! ശൂലംകൊണ്ട് ഞങ്ങളെ രക്ഷിച്ചാലും; അല്ലയോലോകമാതാവേ! വാൾകൊണ്ടും രക്ഷിച്ചാലും; മണിനാദംകൊണ്ടും വില്ലിന്റെ ഞാണൊലികൊണ്ടും ഞങ്ങളെ രക്ഷിച്ചാലും.

പ്രാച്യാം രക്ഷ പ്രതീച്യാം ച ചണ്ഡികേ രക്ഷ ദക്ഷിണേ ।

ഭ്രാമണേനാത്മശൂലസ്യ ഉത്തരസ്യാം തഥേശ്വരി ।। 242 ।।

ഹേ ഈശ്വരി ! നിന്തിരുവടിയുടെ ശൂലായുധത്തിന്റെ ചുഴറ്റൽകൊണ്ട് കിഴക്കെ ദിക്കിൽ കാത്തുകൊണ്ടാലും; അല്ലയോ ചണ്ഡികേ ! അപ്രകാരം പടിഞ്ഞാറെ ദിക്കിലും തെക്കെ ദിക്കിലും വടക്കെ ദിക്കിലും കാത്തുകൊണ്ടാലും.

സൌമ്യാനി യാനി രൂപാണി ത്രൈലോക്യേ വിചരന്തി തേ ।

യാനി ചാത്യന്തഘോരാണി തൈ രക്ഷാസ്മാംസ്തഥാ ഭുവം ।। 243 ।।

മൂന്നുലോകങ്ങളിലും നിന്തിരുവടിയുടെ യാതൊരു ശാന്തങ്ങളായ രൂപങ്ങളും യാതൊരു അതിഭയങ്കരങ്ങളായ രൂപങ്ങളും വർത്തിക്കുന്നുവോ ആ രൂപങ്ങളെക്കൊണ്ടു ഞങ്ങളേയും അപ്രകാരം ഭൂമിയേയും കാത്തരുളിയാലും.

ഖഡ്ഗശൂലഗദാദീനി യാനി ചാസ്ത്രാനി തേƒംബികേ ।

കരപല്ലവസംഗീനി തൈരസ്മാന് രക്ഷ സർവ്വതഃ ।। 244 ।।

അല്ലയോ അംബികേ ! നിന്തിരുവടിയുടെ തളിരുപോലെയിരിക്കുന്ന കരങ്ങളിലുള്ള യാതൊരു വാൾ, ശൂലം, ഗദ മുതലായവയും അസ്ത്രങ്ങളും ഉണ്ടോ, അവയെക്കൊണ്ട് സർവ്വത്തിൽനിന്നും ഞങ്ങളെ രക്ഷിച്ചരുളിയാലും.

ഋഷിരുവാച ।। 245 ।। ഋഷി ഉരചെയ്തു.

ഏവം സ്തുതാ സുരൈർദ്ദിവ്യൈഃ കുസുമൈർനന്ദനോദ്ഭവൈഃ ।

അർച്ചിതാ ജഗതാം ധാത്രീ തഥാ ഗന്ധാനുലേപനൈഃ ।। 245 ।।

ഇപ്രകാരം ജഗത്തിന്റെ സ്ഥിതികാരിണിയായ ദേവി ദേവന്മാരാൽ സ്തുതിക്കപ്പെട്ടവളായിട്ട് നന്ദനൊദ്യാനത്തിൽ ഉണ്ടായ ദിവ്യങ്ങളായ പുഷ്പങ്ങളെക്കൊണ്ടും അപ്രകാരംതന്നെ കളഭക്കൂട്ടുകളെക്കൊണ്ടും ആരാധിക്കപ്പെട്ടു.

ഭക്ത്യാ സമസ്തൈസ്ത്രിദശൈർദ്ദിവ്യൈർധൂപൈസ്തു ധൂപിതാ ।

പ്രാഹ പ്രസാദസുമുഖീ സമസ്താന് പ്രണതാൻ സുരാൻ ।। 246 ।।

എല്ലാ ദേവന്മാരാലും ഭക്തിയോടുകൂടി ദിവ്യങ്ങളായ ധൂപങ്ങളെക്കൊണ്ട് നല്ലവണ്ണം ധൂപിക്കപ്പെട്ട ദേവി പ്രസന്നവദനയായിട്ട് നമസ്കരിച്ചുകൊണ്ടിരിക്കുന്ന സകല ദേവന്മാരോടും അരുളിചെയ്തു.

ദേവ്യുവാച ।। 248 ।। ദേവി അരുളിച്ചെയ്തു.

വ്രിയതാം ത്രിദശാഃ സർവ്വേ യദസ്മത്തോƒഭിവാഞ്ഛിതം ।। 249।।

അല്ലയോ ദേവന്മാരെ! നിങ്ങൾ എല്ലാവരും എങ്കൽനിന്നു യാതൊന്ന് ആഗ്രഹിക്കപ്പെട്ടതോ അതിനെ വരിച്ചാലും.

ദേവാ ഉചുഃ ।। 250 ।। ദേവന്മാർ പറഞ്ഞു.

ഭഗവത്യാ കൃതം സർവ്വം ന കിഞ്ചിദവശിഷ്യതേ ।

യദയം നിഹതഃ ശത്രുരസ്മാകം മഹിഷാസുരഃ || 251 ||

യദി ചാപി വരോ ദേയസ്ത്വയാഽസ്മാകം മഹേശ്വരി |

സംസ്മൃതാ സംസ്മൃതാ ത്വം നോ ഹിംസേഥാഃ പരമാപദഃ || 252 ||

ഞങ്ങളുടെ ശത്രുവായ ഈ മഹിഷാസുരൻ ഹനിക്കപ്പെട്ടു എന്നതുകൊണ്ട് ഭഗവതിയായ നിന്തിരുവടിയാല് (ഞങ്ങൾക്കുവേണ്ടതായ) സർവ്വവും ചെയ്യപ്പെട്ടു; ഒട്ടുതന്നെ ബാക്കിയില്ല; അല്ലയോ മഹേശ്വരി; അപ്രകാരമാണെങ്കിലും, നിന്തിരുവടി സ്മരിക്കപ്പെട്ടുമ്പോഴെല്ലാം ഞങ്ങളുടെ അത്യാപത്തുകളെ നശിപ്പിക്കേണം എന്നുള്ളതായ വരം നിന്തിരുവടിയാൽ ഞങ്ങൾക്കായി നൽക്കപ്പെടേണ്ടതായിട്ടുണ്ട്.

യശ്ച മർത്യഃ സ്തവൈരേഭിസ്ത്വാം സ്തോഷ്യത്യമലാനനേ |

തസ്യ വിത്തർദ്ധിവിഭവൈര് ധനദാരാദിസമ്പദാം || 253 ||

വൃദ്ധയേഽസ്മത്പ്രസന്നാ ത്വം ഭവേഥാഃ സർവ്വദാംബികേ || 254 ||

എന്നുതന്നെയല്ല, പ്രസന്നവദനയായ ലോകമാതാവേ! യാതൊരു മനുഷൻ ഈ സ്തോത്രങ്ങളെക്കൊണ്ട് നിന്തിരുവടിയെ സ്തുതിക്കുന്നുവോ, ഞങ്ങളിൽ പ്രസാദിച്ചവളായിട്ട് നിന്തിരുവടി ആ മനുഷ്യൻ ജ്ഞാനം, സമൃദ്ധി, ഐശ്വർയ്യം ഇവകളോട്ടുകൂടി ധനം, ദാരങ്ങൾ മുതലായ സമ്പത്തുകളുടെ അഭിവൃദ്ധിക്കയ്ക്കൊണ്ട് എല്ലായ്പ്പോഴും ഭവിച്ചാലും.

ഋഷിരുവാച || 255 || ഋഷിയരുൾ ചെയ്തു.

ഇതി പ്രസാദിതാ ദേവൈർജഗതോഽർത്ഥേ തഥാഽഽത്മനഃ |

തഥേത്യുക്ത്വാ ഭദ്രകാളീ ബഭൂവാന്തർഹിതാ നൃപ || 256 ||

അല്ലയോ സുരഥരാജാവെ! ഇപ്രകാരം ദേവന്മാരാൽ ത്രൈലോക്യത്തിന്റെയും അപ്രകാരംതന്നെ ദേവന്മാരായ തങ്ങളുടേയും കാർയ്യമായി പ്രസാദിപ്പിക്കപ്പെട്ട മംഗളത്തെ ചെയ്യുന്നവളായ കാളി 'അപ്രകാരം തന്നെ' എന്നരുളിച്ചെയ്തു അന്തർദ്ധാനം ചെയ്തു.

ഇത്യേതത്കഥിതം ഭൂപ സംഭൂതാ സാ യഥാ പുരാ |

ദേവീ ദേവശരീരേഭ്യോ ജഗത്ത്രയഹിതൈഷിണീ || 257||

അല്ലയോ രാജാവേ! മൂന്നു ലോകങ്ങളുടേയും അഭ്യുദയത്തെ ഇച്ഛിക്കുന്നവളായ ആ ദേവി ദേവന്മാരുടെ ശരീര'ങ്ങളിൽനിന്ന് എപ്രകാരം പണ്ട് പ്രത്യക്ഷപ്പെട്ടുവോ അപ്രകാരമുള്ള ഈ ചരിത്രമെല്ലാം (എന്നാൽ) പറയപ്പെട്ടു.

പുനശ്ച ഗൌരീദേഹാ സാ സമുദ്ഭൂതാ യഥാഭവത് |

വധായ ദുഷ്ടദൈത്യാനാം തഥാ ശുംഭനിശുംഭയോഃ || 258 ||

രക്ഷണായ ച ലോകാനാം ദേവാനാമുപകാരിണീ |

തച്ഛൃണുഷ്വ മയാഽഽഖ്യാതം യഥാവത്കഥയാമി തേ || 259|| |

ദേവന്മാർക്കു ഉപകാരം ചെയ്യുന്നവളായ ആ ദേവി, വീണ്ടും ദുഷ്ടന്മാരായ ദൈത്യന്മാരുടേയും അതുപോലെതന്നെ ശുംഭനിശുംഭരുടേയും വധത്തിന്നായിക്കൊണ്ടും, ലോകങ്ങളുടെ രക്ഷയ്ക്കായിക്കൊണ്ടും എപ്രകാരം പാർവ്വതിയുടെ ദേഹത്തിൽനിന്ന് ആവിർഭവിച്ചുവോ, അതിനെ ഉണ്ടായപോലെതന്നെ ഭവാനോട് ഞാന് പറയാം; എന്നാൽ പറയപ്പെട്ടതായിട്ട് അതിനെ കേട്ടുകൊൾക.

|| ഓം ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ ശക്രാദിസ്തുതിർനാമ ചതുർത്ഥോഽദ്ധ്യായഃ || ദേവിസ്തുതി എന്ന നാലാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകഃ 36. ആദിതഃ ശ്ലോകാഃ 223
അസ്മിന്നദ്ധ്യായേ മന്ത്രാഃ 42. ആദിതഃ മന്ത്രാഃ 259.

|| അഥ ഉത്തമചരിതം||

|| അഥ പഞ്ചമോƒധ്യായഃ ||

അഥ ധ്യാനം

ഘണ്ടാശൂലഹലാനി ശംഖമുസലേ ചക്രം ധനുഃ സായകം

ഹസ്താബ്ജൈർദധതീം ഘനാന്തവിലസച്ഛീതാംശുതുല്യപ്രഭാം |
ഗൌരീദേഹസമുദ്ഭവാം ത്രിജഗതാമാധാരഭൂതാം മഹാ-

പൂർവ്വാമത്രസരസ്വതീമനുഭജേ ശുംഭാദിദൈത്യാർദ്ദിനീം ||

ഋഷിരുവാച || 260 ||ഋഷി അരുളിചെയ്തു.

പുരാ ശുംഭനിശുംഭാഭ്യാമസുരാഭ്യാം ശചീപതേഃ |

ത്രൈലോക്യം യജ്ഞഭാഗാശ്ച ഹൃതാ മദബലാശ്രയാത് || 261 ||
പൂർവ്വകല്പത്തില് ശുംഭൻ, നിശുംഭൻ എന്ന രണ്ട് അസുരന്മാരാൽ, കൊഴുത്തിരിക്കുന്ന കൈയൂക്കുനിമിത്തം ഇന്ദ്രന്റെ മൂന്നുലോകവും യജ്ഞങ്ങളിലുള്ള ഹവിർഭാഗങ്ങളും മുഴുവനും അപഹരിക്കപ്പെട്ടു.

താവേവ സൂര്യതാം തദ്വദധികാരം തഥൈന്ദവം |

കൌബേരമഥ യാമ്യം ച ചക്രാതേ വരുണസ്യ ച || 262||
അവർ രണ്ടുപേരുംതന്നെ സൂർയ്യന്റെ അധീകാരത്തേയും അതുപോലെതന്നെ ചന്ദ്രനെ സംബന്ധിച്ച അധികാരത്തേയും യമന്റെ അധികാരത്തേയും നടത്തിയിരുന്നു.

താവേവ പവനര്ദ്ധിം ച ചക്രതുർവഹ്നികർമ്മ ച |

തതോ ദേവാ വിനിർധൂതാ ഭ്രഷ്ടരാജ്യാഃ പരാജിതാഃ || 263||
അവർ രണ്ടുപേരുംതന്നെ വായുവിന്റെ അധികാരത്തേയും അഗ്നികർയ്യങ്ങളേയും ചെയ്തു; അതുകൂടാതെ, തോല്പിക്കപ്പെട്ടവരായി രാജ്യം പോയവരായ ദേവന്മാർ ധിക്കരിക്കപ്പെട്ടുകയും ചെയ്തു.

ഹൃതാധികാരാസ്ത്രിദശാസ്താഭ്യാം സർവ്വേ നിരാകൃതാഃ |

മഹാസുരാഭ്യാം താം ദേവീം സംസ്മരന്ത്യപരാജിതാം || 264 ||

ആ രണ്ടു മഹാസുരന്മാരാൽ അധികാരങ്ങള് അപഹരിക്കപ്പെട്ടവരായി ധിക്കരിക്കപ്പെട്ട എല്ലാ ദേവന്മാരും ആരാലും ജയിക്കപ്പെട്ടുവാൻ കഴിയാത്തവളായ ആ ദേവിയെ വഴിപോലെ ധ്യാനിക്കയായി.

തയാ*f*സ്മാകം വരോ ദത്തോ യഥാ*ff*പത്സു സ്മൃതാഖിലാഃ |

ഭവതാം നാശയിഷ്യാമി തത്ക്ഷണാത്പരമാപദഃ || 265||

ഇതി കൃത്വാ മതിം ദേവാ ഹിമവന്തം നഗേശ്വരം |

ജഗ്മുസ്തത്ര തതോ ദേവീം വിഷ്ണുമായാം പ്രതുഷ്ടുവുഃ || 266||

"ആപത്തുകളിൽ സ്മരിക്കപ്പെട്ടവളായി, അക്ഷണംതന്നെ നിങ്ങളുടെ എല്ലാ കൊടിയ ആപത്തുകളേയും ഞാൻ നശിപ്പിക്കുന്നുണ്ട്," എന്ന് ആ ദേവിയാൽ നമ്മൾക്ക് വരം നൽകപ്പെട്ടിട്ടുണ്ടല്ലൊ, എന്നുള്ളതിനെ ഓർത്ത്, ദേവന്മാർ ശ്രേഷ്ഠപർവ്വതമായ ഹിമാലയത്തിലേക്ക് ഗമിച്ച് അനന്തരം അവിടെ സർവ്വവ്യാപിനിയായ പ്രകൃതിദേവിയെ ഭക്തിയോട്ടുകൂടി സ്തോത്രം ചെയ്തു.

ദേവാ ഊചുഃ || 267 || ദേവന്മാർ പറഞ്ഞു:

നമോ ദേവ്യൈ മഹാദേവ്യൈ ശിവായൈ സതതം നമഃ |

നമഃ പ്രകൃത്യൈ ഭദ്രായൈ നിയതാഃ പ്രണതാഃ സ്മ താം || 268 ||

പ്രകാശസ്വരൂപിണിക്കായ്ക്കൊണ്ട് നമസ്കാരം; സർവ്വേശ്വരിയായ മംഗളസ്വരൂപിണിക്കായ്ക്കൊണ്ട് സദാ നമസ്കാരം; സത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥാരൂപിണിയായ് ജഗത്കാരണയായ കാരുണ്യവതിക്കായ്ക്കൊണ്ട് നമസ്കാരം. അനിർവ്വചനിയായ ആ ദേവിയെ ഞങ്ങൾ ഭക്തിയോടെ നമസ്കരിക്കുന്നു.

രൌദ്രായൈ നമോ നിത്യായൈ ഗൌര്യൈ ധാത്ര്യൈ നമോ നമഃ |

ജ്യോത്സ്നായൈ ചേന്ദുരൂപിണ്യൈ സുഖായൈ സതതം നമഃ || 269 ||

ഉഗ്രരൂപത്തോട്ടുകൂടിയവൾക്കായ്ക്കൊണ്ട് നമസ്കാരം; കാലത്രയത്തിലും വർത്തിക്കുന്നവളായി ജഗത്തിനെ സംരക്ഷിക്കുന്നവളായ പർവ്വതിക്കായിക്കൊണ്ട് അനേകം നമസ്കാരം; പ്രകാശരൂപിണിയായി ചന്ദ്രസ്വരൂപയായിരിക്കുന്ന പരമാനന്ദസ്വരൂപയ്ക്കായികൊണ്ട് എല്ലായ്പോഴും നമസ്കാരം.

കല്യാണ്യൈ പ്രണതാം വൃദ്ധ്യൈ സിദ്ധ്യൈ കൂർമ്മ്യൈ നമോ നമഃ |

നൈരൃത്യൈ ഭൂഭൃതാം ലക്ഷ്മ്യൈ ശർവ്വാണ്യൈ തേ നമോ നമഃ || 270||

മംഗളത്തെ ചെയ്യുന്നവളായി നമസ്കരിക്കുന്നവർക്കു സമൃദ്ധിയെ കൊടുക്കുന്നവളായി (അണിമാദി) സിദ്ധിസ്വരൂപയായ (ജഗദ്ധാത്രിയായ) കൂർമ്മശക്തിക്കായ്ക്കൊണ്ടു അനേക നമസ്കാരം. ആസുരശക്തിയായി രാജലക്ഷ്മിയായി ശിവപത്നിയായിരിക്കുന്ന നിന്തിരുവടിക്കായ്ക്കൊണ്ട് അനേക നമസ്കാരം.

ദുർഗ്ഗായൈ ദുർഗ്ഗപാരായൈ സാരായൈ സർവ്വകാരിണ്യൈ |

ഖ്യാത്യൈ തഥൈവ കൃഷ്ണായൈ ധൂമ്രായൈ സതതം നമഃ || 271||

ദുഷ്പ്രാപയായി സംസാരസന്താരിണിയായി ശക്തിസ്വരൂപിണിയായി സമസ്തസൃഷ്ടികാരിണിയായി കീർത്തിരൂപയായി അപ്രകാരംതന്നെ കൃഷ്ണവർണ്ണയായി ധൂമ്രവർണ്ണയായ ദേവിക്കായിക്കൊണ്ട് എല്ലായ്പോഴും നമസ്കാരം.

അതിസൌമ്യാതിരൌദ്രായൈ നതാസ്തസ്യൈ നമോ നമഃ |

നമോ ജഗത്പ്രതിഷ്ഠായൈ ദേവ്യൈ കൃത്യൈ നമോ നമഃ || 272||

അതിസൗമ്യയും അതി രൗദ്രയും ആയ ദേവിക്കായി, ഞങ്ങൾ നമസ്കരിക്കുന്നു. വിഷ്ണുമായയ്ക്കായിക്കൊണ്ട് നമസ്കാരം; ദേവശക്തിയായ് ക്രിയാത്മകയായ ദേവിയ്ക്കായി അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു വിഷ്ണുമായേതി ശബ്ദിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 273-75||

യാതൊരു ദേവി സർവ്വപ്രാണികളിലും വർത്തിക്കുന്ന അനാദിയായ അവിദ്യാ എന്ന് പറയപ്പെടുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു ചേതനേത്യഭിധീയതേ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 276-278 ||

യാതൊരു ദേവി സർവ്വപ്രാണികളിലും വർത്തിക്കുന്ന ചൈതന്യം (നിർവ്വികല്പജ്ഞാനം) എന്ന് പറയപ്പെടുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവഭൂതേഷു ബുദ്ധിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 279-281 ||

യാതൊരു ദേവി സർവ്വപ്രാണികളിലും അന്തഃകരണരൂപമായിട്ട് സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവഭൂതേഷു നിദ്രാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 282-284 ||

യാതൊരു ദേവി സർവ്വപ്രാണികളിലും സുഷുപ്തിരൂപത്തില് സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു ക്ഷുധാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 285-287 ||

യാതൊരു ദേവി സർവ്വപ്രാണികളിലും ഭക്ഷണത്തിനുള്ള ആഗ്രഹമായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷുച്ഛായാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 288-290 ||
യാതൊരു ദേവി എല്ലാറ്റിലും പ്രതിരൂപമായ് വർത്തിക്കുന്നത്, ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷു ശക്തിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 291-293 ||
യാതൊരു ദേവി സർവ്വപ്രാണികളിലും ശക്തിരൂപയായിട്ട് സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷു തൃഷ്ണാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 294-296 ||
യാതൊരു ദേവി സർവ്വപ്രാണികളിലും ഭോഗങ്ങളിലുള്ള ആഗ്രഹമായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു ക്ഷാന്തിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 297-299 ||
യാതൊരു ദേവി സർവ്വപ്രാണികളിലും ക്ഷമയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷു ജാതിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 300-302 ||
യാതൊരു ദേവി സർവ്വപ്രാണികളിലും ജനനമായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷു ലജ്ജാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 303-305 ||
യാതൊരു ദേവി സർവ്വപ്രാണികളിലും വിനയമായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷു ശാന്തിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 306-308 ||
യാതൊരു ദേവി സർവ്വപ്രാണികളിലും മനസ്സിന്ന് വികാരമില്ലാതിരിക്കുന്ന അവസ്ഥയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.
യാ ദേവീ സർവ്വഭൂതേഷു ശ്രദ്ധാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 309-311 ||

യാതൊരു ദേവി സർവ്വപ്രാണികളിലും ആസ്തികബുദ്ധിയായി (ദൈവിശ്വാസം) സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു കാന്തിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 312-314||

യാതൊരു ദേവി സർവ്വപ്രാണികളിലും ശോഭയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു ലക്ഷ്മീരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 315-317||

യാതൊരു ദേവി സർവ്വപ്രാണികളിലും ഐശ്വര്യമായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു വൃത്തിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 318-320 ||

യാതൊരു ദേവി സർവ്വപ്രാണികളിലും ഓർമ്മശക്തിയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു സ്മൃതിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 321-323 ||

യാതൊരു ദേവി സർവ്വപ്രാണികളിലും ക്ഷമയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു ദയാരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 324-326 ||

യാതൊരു ദേവി സർവ്വപ്രാണികളിലും ദയാ (സ്നേഹം) രൂപിണിയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു തുഷ്ടിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 327-329 ||

യാതൊരു ദേവി സർവ്വപ്രാണികളിലും സന്തോഷരൂപിണിയായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സരവഭൂതേഷു മാതൃരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 330-332 ||

യാതൊരു ദേവി സർവ്വപ്രാണികളിലും മാതാവായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

യാ ദേവീ സർവ്വഭൂതേഷു ഭ്രാന്തിരൂപേണ സംസ്ഥിതാ |
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ || 333-335 ||

യാതൊരു ദേവി സർവ്വപ്രാണികളിലും ഭ്രമമായി സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായിക്കൊണ്ട് നമസ്കാരം അനേക നമസ്കാരം.

ഇന്ദ്രിയാണാമധിഷ്ഠാത്രീ ഭൂതാനാം ചാഖിലേഷു യാ ।
ഭൂതേഷു സതതം തസ്യൈ വ്യാപ്തിദേവ്യൈ നമോ നമഃ ॥ 336 ॥

യാതൊരു ശക്തി എല്ലാ പ്രാണികളിലും കർമ്മേന്ദ്രിയങ്ങൾക്കും, ജ്ഞാനേന്ദ്രിയങ്ങൾക്കും, മനസ്സിനും, പഞ്ചഭൂതങ്ങൾക്കും പ്രവൃത്തി, നിവൃത്തി എന്നിവയ്ക്കു കാരണഭൂതയായി വർത്തിക്കുന്നുവോ വ്യാപകരൂപിണിയായ ആ ദേവിക്കായികൊണ്ട് എല്ലായ്പോഴും നമസ്കാരം.

ചിതിരൂപേണ യാ കൃത്സ്നമേതദ്വ്യാപ്യ സ്ഥിതാ ജഗത് ।
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ ॥ 337-339 ॥

യാതൊരു ദേവി ചൈതന്യരൂപിണിയായ് ഈ അഖിലജഗത്തിനേയും വ്യാപിച്ച് സ്ഥിതിചെയ്യുന്നുവോ ആ ദേവിക്കായ്ക്കൊണ്ട് നമസ്കാരം. അനേക നമസ്കാരം.

സ്തുതാ സുരൈഃ പൂർവ്വമഭീഷ്ടസംശ്രയാത്-

തഥാ സുരേന്ദ്രേണ ദിനേഷു സേവിതാ ।
കരോതു സാ നഃ ശുഭഹേതുരീശ്വരീ

ശുഭാനി ഭദ്രാണ്യഭിഹന്തു ചാപദഃ ।। 340 ।।

പണ്ട് ദേവന്മാരാൽ സ്തുതിക്കപ്പെട്ടവളായി, അപ്രകാരം ഉദ്ദിഷ്ടകാര്യസിദ്ധിനിമിത്തം നാൾതോറും ദേവേന്ദ്രനാൽ സേവിക്കപ്പെട്ടവളും,മംഗളങ്ങൾക്കു കാരണഭൂതയും ആയ ആ സർവ്വേശ്വരിയായ ദേവി, നമുക്ക് ഉത്തമങ്ങളായ നന്മകളെ ചെയ്യട്ടെ; എല്ലാ ആപത്തുകളേയും ഒട്ടു ഇല്ലാതാക്കട്ടെ.

യാ സാമ്പ്രതം ചോദ്ധതദൈത്യതാപിതൈ-

രസ്മാഭിരീശാ ച സുരൈർനമസ്യതേ ।
യാ ച സ്മൃതാ തത്ക്ഷണമേവ ഹന്തി നഃ

സർവ്വാപദോ ഭക്തിവിനമ്രമൂർത്തിഭിഃ ।। 341।।

ഇപ്പോൾ മദിച്ച അസുരന്മാരാൽ പീഡിക്കപ്പെട്ട വരും ദേവന്മാരും ഭക്തികൊണ്ട് വണങ്ങുന്ന സ്വരൂപത്തോടുകൂടിയവരും ആയ ഞങ്ങളാൽ നമസ്കരിക്കപ്പെടുന്നത് യാതൊരുവളൊ, സ്മരിക്കപ്പെട്ടവളായി അക്ഷണംതന്നെ എല്ലാ ആപത്തുകളേയും ഇല്ലാതാക്കുന്നവൾ, യാതൊരുവളോ, അപ്രകരമുള്ള നിന്തിരുവടിതന്നെയാകുന്നു, ഞങ്ങൾക്കു ഈശ്വരിയായവൾ.

ഋഷിരുവാച ।। 342।। ഋഷി പറഞ്ഞു:

ഏവം സ്തവാഭിയുക്താനാം ദേവാനാം തത്ര പാർവ്വതീ ।

സ്നാതുമഭ്യായയൌ തോയേ ജാഹ്നവ്യാ നൃപനന്ദന ।। 343 ।।

അല്ലയോ സുരഥരാജാവേ ! പാർവ്വതിദേവി ആ സമയം ഇപ്രകാരം സ്തോത്രാദികളോടുകൂടിയ ദേവന്മാരുടെ മുമ്പിൽ ഗംഗജലത്തിൽ സ്നാനം ചെയ്യുന്നതിനായി എഴുന്നെള്ളി.

സാബ്രവീത്താന് സുരാന് സുഭ്രൂർഭവദ്ഭിഃ സ്തൂയതേഽത്ര കാ ।

ശരീരകോശതശ്ചാസ്യാഃ സമുദ്ഭൂതാ$f$ബ്രവീച്ഛിവാ || 344 ||

ആ ദേവി പ്രസന്നവദനയായി അപ്രകാരം സ്തുതിക്കുന്ന ദേവന്മാരോട് ചോദിച്ചു: "ഈ സമയം ഭവാന്മാരാൽ ആരാകുന്നു സ്തുതിക്കപ്പെടുന്നത്?" ഉടനെതന്നെ ദേവിയുടെ ശരീരകോശത്തിൽനിന്നു ദേവി ആവിർഭവിച്ച് അരുളിചെയ്തു.

സ്തോത്രം മമൈതത്ക്രിയതേ ശുമ്ഭദൈത്യനിരാകൃതൈഃ |

ദേവൈഃ സമേതൈഃ സമരേ നിശുംഭേന പരാജിതൈഃ || 345 ||

യുദ്ധത്തില് നിശുംഭാസുരനാൽ തോല്പിക്കപ്പെട്ടവരും ശുംഭാസുരനാൽ ഓടിക്കപ്പെട്ടവരുമായ ഒന്നിച്ചുകൂടിയവരായ ദേവന്മാരാൽ എന്നെക്കുറിച്ച് ഈ സ്തോത്രം ചെയ്യപ്പെടുന്നു.

ശരീരകോശാദ്യത്തസ്യാഃ പാർവ്വത്യാ നിഃസൃതാംബികാ |

കൌശികീതി സമസ്തേഷു തതോ ലോകേഷു ഗീയതേ || 346 ||

ആ പാർവ്വതിദേവിയുടെ ശരീരത്തിൽനിന്ന് നിർഗ്ഗമിച്ചവള് എന്നുള്ള കാരണത്താൽ, അതുമുതൽക്ക്, ദേവി എല്ലാ ലോകങ്ങളിലും കൗശികി എന്ന് കീർത്തിക്കപ്പെടുന്നു.

തസ്യാം വിനിർഗ്ഗതായാം തു കൃഷ്ണാഭൂത്സാപി പാര്വതീ |

കാലികേതി സമാഖ്യാതാ ഹിമാചലകൃതാശ്രയാ || 347 ||

ആ കൗശികി ദേവി നിർഗ്ഗമിച്ച ഉടനെ ഹിമാവാൻപർവ്വതത്തിൽ വസിക്കുന്നവളായ ആ പാർവ്വതിദേവിയും കൃഷ്ണവർണ്ണയായ കാളി എന്ന പേരോടുകൂടിയവളായ് ഭവിച്ചു.

തതോ$f$ംബികാം പരം രൂപം ബിഭ്രാണാം സുമനോഹരം |

ദദർശ ചണ്ഡോ മുണ്ഡശ്ച ഭൃത്യൌ ശുംഭനിശുംഭയോഃ || 348||

അതിൽപിന്നെ ശുംഭനിശുംഭന്മാരുടെ സേവകന്മാരായ ചണ്ഡനും, മുണ്ഡനും അത്യുത്കൃഷ്ടവും അതിമനോഹരവുമായ രൂപത്തെ ധരിച്ചവളായ കാളികാ എന്ന പാർവ്വതിദേവിയെ കണ്ടു.

താഭ്യാം ശുംഭായ ചാഖ്യാതാ സാ$f$തീവ സുമനോഹരാ |

കാ$f$പ്യാസ്തേ സ്ത്രീ മഹാരാജ ഭാസയന്തീ ഹിമാചലം || 349 ||

ആ ദേവി ചണ്ഡമുണ്ഡന്മാരാൽ ശുംഭനോട് ഇപ്രകാരം നല്ലപോലെ വർണ്ണിക്കപ്പെട്ടു; "അല്ലയോ മഹാരാജാവേ! ഹിമവാൻ പർവ്വതത്തെ ശോഭിപ്പിക്കുന്നവളായ ഒരു സ്ത്രീ ഉണ്ട്; അതിസുന്ദരി.

നൈവ താദൃക് ക്വചിദ്രൂപം ദൃഷ്ടം കേനചിദുത്തമം |

ജ്ഞായതാം കാപ്യസൌ ദേവീ ഗൃഹ്യതാം ചാസുരേശ്വര || 350||

അല്ലയോ അസുരശ്രേഷ്ഠ! ഒരിടത്തും ഒരുത്തരാലും അപ്രകാരമുള്ള അത്യുത്തമമായ രൂപം കാണപ്പെട്ടിട്ടില്ല,നിശ്ചയംതന്നെ; ഈ ദേവി ആരെന്ന് അറിയപ്പെടട്ടെ; സ്വന്തമാക്കപ്പെടുകയും ചെയ്യട്ടെ.

സ്ത്രീരത്നമതിചാർവ്വാംഗീ ദ്യോതയന്തീ ദിശസ്ത്വിഷാ

സാ തു തിഷ്ഠതി ദൈത്യേന്ദ്ര താം ഭവാന് ദ്രഷ്ടുമർഹതി || 351||

അല്ലയോ അസുരശ്രേഷ്ഠ! അതിസുന്ദരിയായ അവൾ സ്ത്രീകളിൽ രത്നമാകുന്നു; തേജസ്സുകൊണ്ട് ദിക്കുകളെ പ്രകാശിപ്പിക്കുന്നവളായി ഇപ്പോൾ വർത്തിക്കുന്നു. അവിടുന്ന് അവളെ നേരിട്ട് കാണേണ്ടതാകുന്നു.

യാനി രത്നാനി മണയോ ഗജാശ്വാദീനി വൈ പ്രഭോ |

ത്രൈലോക്യേ തു സമസ്താനി സാമ്പ്രതം ഭാന്തി തേ ഗൃഹേ || 352 ||

"ഹേ പ്രഭോ! മൂന്നു ലോകത്തിലും ആന, കുതിര എന്നിത്യാദിയായി അതാതുജാതിയിൽ ഉൽകൃഷ്ടങ്ങളായ വസ്തുക്കളും രത്നങ്ങളും ഏതെല്ലാമുണ്ടോ അവയെല്ലാം ഇപ്പോൾ ഭവാന്റെ ഭവനത്തിൽ വേണ്ടുംവണ്ണം ശോഭിക്കുന്നു, എന്നുള്ളത് പ്രസിദ്ധമാണല്ലോ.

ഐരാവതഃ സമാനീതോ ഗജരത്നം പുരന്ദരാത് |

പാരിജാതതരുശ്ചായം തഥൈവോച്ചൈഃശ്രവാ ഹയഃ || 353 ||

"ഇന്ദ്രനിൽനിന്ന് ശ്രേഷ്ഠഗജമായ ഐരാവതം കൊണ്ടുവരപ്പെട്ടു. ഈ കല്പകവൃക്ഷവും കൊണ്ടുവരപ്പെട്ടു; ഉച്ചൈഃശ്രവസ്സെന്ന കുതിരയും അപ്രകാരംതന്നെ ആനയിക്കപ്പെട്ടു.

വിമാനം ഹംസസംയുക്തമേതത്തിഷ്ഠതി തേഽങ്കണേ |

രത്നഭൂതമിഹാനീതം യദാസീദ്വേധസോഽദ്ഭുതം || 354 ||

"ഹംസം പൂട്ടികെട്ടിയവും അദ്ഭുതകരവും ശ്രേഷ്ഠവുമായ ബ്രഹ്മാവിന്റെ യാതൊരു വിമാനം ഇവിടെ കൊണ്ടുവരപ്പെട്ടതായി ഭവിച്ചുവോ അപ്രകാരമുള്ള ഈ വിമാനം ഭവാന്റെ മുറ്റത്ത് വർത്തിക്കുന്നു.

നിധിരേഷ മഹാപദ്മഃ സമാനീതോ ധനേശ്വരാത് |

കിഞ്ജല്കിനീം ദദൌ ചാബ്ധിർമാലാമമ്ലാനപങ്കജാം || 355 ||

കുബേരനക്കൽനിന്ന് ഈ നവനിധികളില് ഒന്നായ മഹാപത്മം എന്ന പേരായ നിധി കൊണ്ടുവരപ്പെട്ടു; എന്നുതന്നെയല്ല, സമുദ്രം കേസരങ്ങളോട്ടുകൂടിയതും വാടാത്ത താമരപ്പൂക്കളോട്ടുകൂടിയതുമായ മാലയെ അവിടുത്തേക്കായി സമർപ്പിച്ചു.

ഛത്രം തേ വാരുണം ഗേഹേ കാഞ്ചനസ്രാവി തിഷ്ഠതി |

തഥാഽയം സ്യന്ദനവരോ യഃ പുരാഽഽസീത്പ്രജാപതേഃ || 356 ||

“വരുണനെ സംബന്ധിച്ചതും സ്വർണ്ണം ഉതിർക്കുന്നതും ആയ വെൺകൊറ്റക്കുടയും, അതുപോലെ യാതൊന്ന് പണ്ട് ബ്രഹ്മാവിന്റേത് ആയിരുന്നുവോ ആ ഈ ഉത്തമരഥവും ഭവാന്റെ ഗൃഹത്തിൽ വർത്തിക്കുന്നു.

മൃത്യോരുത്ക്രാന്തിദാ നാമ ശക്തിരീശ ത്വയാ ഹൃതാ |

പാശഃ സലിലരാജസ്യ ഭ്രാതുസ്തവ പരിഗ്രഹേ || 357 ||

അല്ലയോ സ്വാമിൻ, കാലന്റെ ’ഉത്ക്രാന്തിദം’ (മരണത്തെ കൊടുക്കുന്നത്) എന്ന പ്രസിദ്ധമായ ശക്ത്യായുധം ഭവാനാൽ അപഹരിക്കപ്പെട്ടു. സമുദ്രരാജാവായ വരുണന്റെ പാശവും ഭവാന്റെ സഹോദരന്റെ വശത്തിലാകുന്നു.

നിശുംഭസ്യാബ്ധിജാതാശ്ച സമസ്താ രത്നജാതയഃ |

വഹ്നിരപി ദദൌ തുഭ്യമഗ്നിശൌചേ ച വാസസീ || 358||

“സമുദ്രത്തിൽനിന്നുണ്ടായവയായ എല്ലാ രത്നസമൂഹങ്ങളും നിശുംഭന്റെ വംശത്തിൽതന്നെയുണ്ട്. അഗ്നിഭഗവാനും അങ്ങയ്ക്കുകൊണ്ട് അഗ്നികൊണ്ട് നിർമ്മലമാക്കുന്ന രണ്ടു വസ്ത്രങ്ങളും സമർപ്പിച്ചു.

ഏവം ദൈത്യേന്ദ്ര രത്നാനി സമസ്താന്യാഹൃതാനി തേ |

സ്ത്രീരത്നമേഷാ കല്യാണീ ത്വയാ കസ്മാന്ന ഗൃഹ്യതേ || 359||

“അസുരശ്രേഷ്ഠ! ഇങ്ങിനെ എല്ലാ രത്നങ്ങളും അങ്ങയ്ക്കായിട്ട് കൊണ്ടുവരപ്പെട്ടിട്ടുണ്ട്; ഈ മംഗളകാരിണിയായ സ്ത്രീരത്നം ഭവാനാൽ എന്തുകാരണത്താലാണ്

കൊണ്ടുവരപ്പെടാതിരിക്കുന്നത്?”

ഋഷിരുവാച || 360 || ഋഷി പറഞ്ഞു:

നിശമ്യേതി വചഃ ശുംഭഃ സ തദാ ചണ്ഡമുണ്ഡയോഃ |

പ്രേഷയാമാസ സുഗ്രീവം ദൂതം ദേവ്യാ മഹാസുരം || 361||

ഇപ്രകാരം ആ ശുംഭാസുരൻ അപ്പോള് ചണ്ഡമുണ്ഡന്മാരുടെ വാക്കിനെ കേട്ടിട്ട്, മഹാസുരനായ സുഗ്രീവൻ എന്നവനെ ദൂതനായി ദേവിയുടെ അടുക്കലേക്ക് പറഞ്ഞയച്ചു.

ഇതി ചേതി ച വക്തവ്യാ സാ ഗത്വാ വചനാന്മമ |

യഥാ ചാഭ്യേതി സംപ്രീത്യാ തഥാ കാര്യം ത്വയാ ലഘു || 362 ||

“അവിടെ ചെന്നിട്ട് ഇപ്രകാരമെല്ലാം എന്റെ ആജ്ഞപ്രകാരം അവള് പ്രറയേണ്ടവളാകുന്നു; എപ്രകാരമായാൽ പ്രീതിയോടുകൂടി വേഗത്തിൽ (അവൾ) ഇവിടെ വരുമോ അപ്രകാരമെല്ലാം നിന്നാൽ ചെയ്യപ്പെടേണ്ടതാകുന്നു.

സ തത്ര ഗത്വാ യത്രാസ്തേ ശൈലോദ്ദേശോ$f$തിശോഭനേ ।

സാ ദേവീ താം തതഃ പ്രാഹ ശ്ലക്ഷ്ണം മധുരയാ ഗിരാ ।। 363 ।।

അതിമനോഹരമായ പർവ്വതപ്രദേശത്തില് യാതൊരു ദിക്കില് അ ദേവി വസിക്കുന്നുവോ അവിടെ ആ ദൂതൻ ചെന്നിട്ട്, അവിടെനിന്ന് അവളോട് മൃദുതരവും മാധുർയ്യത്തോടുകൂടിയതും ആയ വാക്കുകൊണ്ട് പറഞ്ഞു.

ദൂത ഉവാച ।। 364 ।। ദൂതൻ പറഞ്ഞു:

ദേവി ദൈത്യേശ്വരഃ ശുംഭസ്ത്രൈലോക്യേ പരമേശ്വരഃ ।

ദൂതോ$f$ഹം പ്രേഷിതസ്തേന ത്വത്സകാശമിഹാഗതഃ ।। 364 ।।

"ഹേ ദേവി! അസുരരാജാവായ ശുംഭൻ മൂന്നുലോകത്തിലും പരമേശ്വരനാകുന്നു; ഇവിടെ വന്നിരിക്കുന്നവനായ ഞാൻ അദ്ദേഹത്താൽ ഭവതിയുടെ സമീപത്തിലേക്ക് അയക്കപ്പെട്ട ദൂതനാകുന്നു.

അവ്യാഹതാജ്ഞഃ സർവ്വാസു യഃ സദാ ദേവയോനിഷു ।

നിർജിതാഖിലദൈത്യാരിഃ സ യദാഹ ശൃണുഷ്വ തത് ।। 365

"അഖിലദേവന്മാരേയും ജയിച്ചവനായി എപ്പോഴും സകല ദേവന്മാരുടെ സംഗതിയിലും തടസ്ഥമില്ലാത്തതായ ആജ്ഞയോടുകൂടി യവനായ യാതൊരു ആ ശുംഭൻ യാതൊന്നിനെ പറഞ്ഞയച്ചുവോ, അതിനെ കേട്ടാലും.

മമ ത്രൈലോക്യമഖിലം മമ ദേവാ വശാനുഗാഃ ।

യജ്ഞഭാഗാനഹം സർവാനുപാശ്നാമി പൃഥക് പൃഥക് ।। 366 ।।

"ലോകത്രയം എല്ലാ എന്റേതാകുന്നു; ദേവന്മാർ എന്റെ ചൊല്പിടിക്കുള്ളവരാകുന്നു; ഞാൻ എല്ലാ ഹവിഭാഗങ്ങളേയും ഒന്നൊഴിയാതെ തന്നെതന്നെ അനുഭവിക്കുന്നു.

ത്രൈലോക്യേ വരരത്നാനി മമ വശ്യാന്യശേഷതഃ ।

തഥൈവ ഗജരത്നം ച ഹൃത്വാ ദേവേന്ദ്രവാഹനം ।। 367 ।।

"മൂന്നുലോകത്തിലുമുള്ള ശ്രേഷ്ഠരത്നങ്ങള് സമസ്തവും എനിക്ക് അധീനങ്ങളാകുന്നു; അപ്രകാരംതന്നെ ഇന്ദ്രവാഹനമായ ഗജശ്രേഷ്ഠനും (എന്നാൽ) ഹരിക്കപ്പെട്ടു.

ക്ഷീരോദമഥനോദ്ഭൂതമശ്വരത്നം മമാമരൈഃ ।

ഉച്ചൈഃശ്രവസസംജ്ഞം തത്പ്രണിപത്യ സമർപ്പിതം ।। 368।।

"പാലാഴി മഥനത്തിൽ ഉണ്ടായ ആ ഉച്ചൈഃശ്രവസ്സ് എന്ന പേരോട്ടുകൂടിയ ശ്രേഷ്ഠമായ കുതിര ദേവന്മാരാൽ എനിക്കായി കുമ്പിട്ട് സമർപ്പിക്കപ്പെട്ടു.

യാനി ചാന്യാനി ദേവേഷു ഗന്ധര്വേഷൂരഗേഷു ച |

രത്നഭൂതാനി ഭൂതാനി താനി മയ്യേവ ശോഭനേ || 369 ||

"ഹേ ശോഭനേ! ദേവന്മാർവക്കലും ഗന്ധർവ്വന്മാർവക്കലും നാഗങ്ങൾവക്കലും അസാധാരണങ്ങളും ഉത്തമങ്ങളുമായ ശോഭനവസ്തുക്കൾ ഏതെല്ലാമോ അവയെല്ലാം എങ്കൽതന്നെയാണ് വർത്തിക്കുന്നത്.

സ്ത്രീരത്നഭൂതാം ത്വാം ദേവി ലോകേ മന്യാമഹേ വയം |

സാ ത്വമസ്മാനുപാഗച്ഛ യതോ രത്നഭുജോ വയം || 370||

"ഹേ ദേവി! ഈ ഭൂലോകത്തിൽ ഭവതിയെ സ്ത്രീജാതിയിൽവെച്ച് ഉത്കൃഷ്ട എന്ന ഞങ്ങള് വിചാരിക്കുന്നു; ഞങ്ങൾ ഉത്തമവസ്തുക്കളെ അനുഭവിക്കുന്നവർ എന്ന കാരണത്താൽ അപ്രകാരം സ്ത്രീരത്നഭൂതയായ ഭവതി ഞങ്ങളെ പ്രാപിച്ചാലും.

മാം വാ മമാനുജം വാപി നിശുംഭമുരുവിക്രമം |

ഭജ ത്വം ചഞ്ചലാപാംഗി രത്നഭൂതാസി വൈ യതഃ || 371||

"ഹേ ലോലാപാംഗീ! നീ സൗന്ദര്യംകൊണ്ട് ഉൽകൃഷ്ടതയെ പ്രാപിച്ചവള് ആണല്ലോ; ഏകയാൽ എന്നെയൊ മഹാപരാക്രമിയായ എന്റെ അനുജൻ നിശുംഭനേയോ ആശ്രയിച്ചാലും.

പരമൈശ്വര്യമതുലം പ്രാപ്സ്യസേ മത്പരിഗ്രഹാത് |

ഏതദ് ബുദ്ധയാ സമാലോച്യ മത്പരിഗ്രഹതാം വ്രജ || 372 ||

"എന്നെ ഭർത്താവായ് സ്വീകരിക്കുന്നതുകൊണ്ട് തുല്യമില്ലാത്തതും അത്യുൽകൃഷ്ടവുമായ ഐശ്വര്യത്തെ ഭവതി പ്രാപിക്കും; ഇക്കാര്യത്തെ മനസ്സുകൊണ്ട് നല്ലവണ്ണം ആലോചിച്ച് എന്റെ ഭാര്യത്വത്തെ കയ്ക്കൊണ്ടാലും."

ഋഷിരുവാച || 374 || ഋഷി പറഞ്ഞു:

ഇത്യുക്താ സാ തദാ ദേവീ ഗംഭീരാന്തഃസ്മിതാ ജഗൌ |

ദുർഗ്ഗാ ഭഗവതീ ഭദ്രാ യയേദം ധാര്യതേ ജഗത് || 375 ||

യാതൊരുവളാൽ "ഈ ജഗത്ത് ധരിക്കപ്പെട്ടുന്നുവൊ പ്രാപിക്കപ്പെട്ടുവാൻ പ്രയാസമുള്ളവളും സർവ്വൈശ്വർയ്യസമ്പൂർണ്ണയും മംഗളസ്വരൂപിണിയും ആയ അപ്രകാരമുള്ള ദേവി ആ സമയം ഇപ്രകാരം പറയപ്പെട്ടവളായി ഗൂഢാഭിപ്രായത്തോട്ടുകൂടിയ ഉൾച്ചിരിയോട്ടുകൂടിയവളായിട്ട് പറഞ്ഞു.

ദേവ്യുവാച || 376 || ദേവി അരുളിചെയ്തു:
സത്യമുക്തം ത്വയാ നാത്ര മിഥ്യാ കിഞ്ചിത്ത്വയോദിതം

ത്രൈലോക്യാധിപതിഃ ശുംഭോ നിശുംഭശ്ചാപി താദൃശഃ || 377 ||
നിന്നാൽ ഈ കാർയ്യത്തില് പറയപ്പെട്ടത് സത്യംതന്നെ. നിന്നാൽ ഒട്ടും വ്യാജം പറയപ്പെട്ടിട്ടില്ല; ശുംഭൻ മൂന്നുലോകത്തിനു അധിപതിതന്നെ നിശുംഭനും അപ്രകാരമുള്ളവൻതന്നെ.

(കുറിപ്പ്: "ത്രൈലോക്യത്തിനും ആധിയേ വിളയിക്കുന്നവൻ" എന്നതിനാൽ ശുംഭൻ ത്രൈലോക്യാധിപതി എന്നുള്ളത് സത്യമാകുന്നുവെന്ന് കാണ്ക.)

കിം ത്വത്ര യത്പ്രതിജ്ഞാതം മിഥ്യാ തത്ക്രിയതേ കഥം |

ശ്രൂയതാമല്പബുദ്ധിത്വാത്പ്രതിജ്ഞാ യാ കൃതാ പുരാ || 378 ||
എങ്കിലും ഭർത്തവിനെ സ്വീകരിക്കുന്ന ഇക്കാർയ്യത്തില് യാതൊന്ന് സത്യംചെയ്യപ്പെട്ടുവോ, അതു എങ്ങിനെയാണ് വൃഥാവാക്കി ചെയ്യപ്പെടേണ്ടത്? പണ്ട് ബുദ്ധിക്കുറവുംമൂലം യാതൊരു പ്രതിജ്ഞ ചെയ്യപ്പെട്ടുവോ, അതിനെ കേട്ടാലും.

യോ മാം ജയതി സംഗ്രാമേ യോ മേ ദർപ്പം വ്യപോഹതി |

യോ മേ പ്രതിബലോ ലോകേ സ മേ ഭര്താ ഭവിഷ്യതി || 379 ||
ലോകത്തിൽ യുദ്ധത്തിൽ യാവനൊരുത്തൻ എന്നെ ജയിക്കുന്നുവോ, യാവനൊരുത്തന് എന്റെ മദത്തെ നശിപ്പിക്കുന്നുവോ, യാവനൊരുത്തന് എനിക്ക് തുല്യമായ വീർയ്യത്തോട്ടുകൂടിയവനായ് ഭവിക്കുന്നുവോ അവൻ എനിക്ക് ഭർത്താവായ് ഭവിക്കും.

തദാഗച്ഛതു ശുംഭോऽത്ര നിശുംഭോ വാ മഹാസുരഃ |

മാം ജിത്വാ കിം ചിരേണാത്ര പാണിം ഗൃഹ്ണാതു മേ ലഘു || 380 ||
അതുകൊണ്ട് മഹാസുരനായ ശുംഭനായാലും വേണ്ടതില്ല, നിശുംഭനായാലും വേണ്ടതില്ല ഉടനെ ഇവിടെ വന്നുകോള്ളട്ടെ. എന്നെ ജയിച്ചശേഷം എന്റെ പാണിയെ ഗ്രഹിച്ചുകൊള്ളട്ടെ, ഇതിൽ കാലതാമസമെന്തിന്ന്?

ദൂത ഉവാച || 381 || ദൂതൻ പറഞ്ഞു:

അവലിപ്താസി മൈവം ത്വം ദേവി ബ്രൂഹി മമാഗ്രതഃ |

ത്രൈലോക്യേ കഃ പുമാംസ്തിഷ്ഠേദഗ്രേ ശുംഭനിശുംഭയോഃ || 382 ||

അല്ലയോ ദേവി! ഭവതി ഗർവ്വിതയായ് ഇരിക്കുന്നു; ഇങ്ങനെ എന്റെ മുമ്പിൽവെച്ച് പറയരുത്; മൂന്നുലോകത്തിലും ഏതൊരു പുരുഷനാണ് ശുംഭനിശുംഭന്മാർക്ക് എതിരായി നിൽക്കുക?

അന്യേഷാമപി ദൈത്യാനാം സർവ്വേ ദേവാ ന വൈ യുധി |

തിഷ്ഠന്തി സമ്മുഖേ ദേവി കിം പുനഃ സ്ത്രീ ത്വമേകികാ || 383 ||

ഹേ ദേവി! പോരിൽ മറ്റുള്ള അസുരന്മാരുടെ മുമ്പിൽ ദേവന്മാർ എല്ലാവരുംതന്നെ എതിർത്തുനില്ക്കുന്നില്ലല്ലോ! ഏകാകിനിയായി അബലയായിരിക്കുന്ന ഭവതി പിന്നെ എന്തു മാത്രം?

ഇന്ദ്രാദ്യാഃ സകലാ ദേവാസ്തസ്ഥുർയ്യേഷാം ന സംയുഗേ |

ശുംഭാദീനാം കഥം തേഷാം സ്ത്രീ പ്രയാസ്യസി സമ്മുഖം|| 384 ||

ഈ ശുംഭാദികളുമായുള്ള യുദ്ധത്തിൽ ദേവേന്ദ്രൻ മുതലായ എല്ലാ ദേവന്മാരും എതിർത്തു നിന്നില്ല; അബലയായ ഭവതി അവരുടെ നേരിൽ നിൽക്കുക എന്നവസ്ഥയേ എങ്ങിനെ പ്രാപിക്കും?

സാ ത്വം ഗച്ഛ മയൈവോക്താ പാർശ്വം ശുംഭനിശുംഭയോഃ |

കേശാകർഷണനിർദ്ധൂതഗൌരവാ മാ ഗമിഷ്യസി || 385 ||

അപ്രകാരമുള്ള ഭവതി എന്നാൽ ഉപദേശിക്കപ്പെട്ടവളായി ഇക്ഷണം തന്നെ ശുംഭനിശുംഭന്മാരുടെ സമീപത്തിൽ ചെല്ലുക; തലമുടികളെ പിടിച്ചുവലിക്കുന്നതുകൊണ്ട് ഇല്ലാതക്കപ്പെട്ട ഗൗരവത്തോടുകൂടിയവളായി, ഗമിക്കേണ്ട.

ദേവ്യുവാച || 386 || ദേവി അരുളിചെയ്തു.

ഏവമേതദ് ബലീ ശുംഭോ നിശുംഭശ്ചാതിവീർയ്യവാന് |

കിം കരോമി പ്രതിജ്ഞാ മേ യദനാലോചിതാ പുരാ || 387||

ഇത് ശരിതന്നെ; ശുംഭാസുരൻ ബലമുള്ളവനും ഏറ്റവും വീർയ്യമുള്ളവനും തന്നെ; നിശുംഭാസുരനും അപ്രകാരമുള്ളവൻതന്നെ; എന്റെ സത്യം ആദ്യം ആലോചിക്കാത്തതായിപ്പൊയി അതുകൊണ്ട് ഞാൻ എന്തു ചെയ്യട്ടെ!

സ ത്വം ഗച്ഛ മയോക്തം തേ യദേതത്സർവ്വമാദൃതഃ |

തദാചക്ഷ്വാസുരേന്ദ്രായ സ ച യുക്തം കരോതു തത് ||ഓം|| 388||

അതിനാൽ അപ്രകാരമുള്ള ഭവാൻ പൊയ്ക്കൊൾക; എന്നാൽ യാതൊന്ന് പറയപ്പെട്ടുവോ ഇതെല്ലാം ഏറക്കുറവെന്നിയെതന്നെ ശുംഭനോട് പറയുക; പിന്നെ ആ ശുംഭൻ ഉചിതമെന്തോ അതിനെ ചെയ്തുകൊള്ളട്ടെ.

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ ദേവ്യാ

ദൂതസംവാദോ നാമ പഞ്ചമോƒധ്യായഃ ||

ദേവീദൂതസംവാദം എന്ന അഞ്ചാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകഃ 76. ആദിതഃ ശ്ലോകാഃ 299

അസ്മിന്നദ്ധ്യായേ മന്ത്രാഃ 129. ആദിതഃ മന്ത്രാഃ 388.

|| അഥ ഷഷ്ഠോ$f$ധ്യായഃ ||

ധ്യാനം
ഓം നാഗാധീശ്വരവിഷ്ടരാം ഫണിഫണോത്തംസോരുരത്നാവലീ-

ഭാസ്വദ്ദേഹലതാം ദിവാകരനിഭാം നേത്രത്രയോദ്ഭാസിതാം |
മാലാകുംഭകപാലനീരജകരാം ചന്ദ്രാർദ്ധചൂഡാം പരാം

സർവ്വജ്ഞേശ്വരഭൈരവാങ്കനിലയാം പദ്മാവതീം ചിന്തയേ||

'ഓം' ഋഷിരുവാച || 389|| ഋഷി പറഞ്ഞു:

ഇത്യാകർണ്യ വചോ ദേവ്യാഃ സ ദൂതോ$f$മർഷപൂരിതഃ |

സമാചഷ്ട സമാഗമ്യ ദൈത്യരാജായ വിസ്തരാത് || 390 ||
ഇപ്രകാരം ദേവിയുടെ വാക്കിനെ കേട്ട്, കോപപൂർണ്ണനായ ആ ദൂതൻ വേഗം ചെന്ന് ശുംഭാസുരനോടായി വിസ്തരിച്ച് എല്ലാം അറിയിച്ചു.

തസ്യ ദൂതസ്യ തദ്വാക്യമാകർണ്യസുരരാട് തതഃ |

സക്രോധഃ പ്രാഹ ദൈത്യാനാമധിപം ധൂമ്രലോചനം || 391 ||
അസുരരാജവായ ശുംഭൻ ആ ദൂതന്റെ ആ വാക്കിനെ കേട്ടിട്ട്, അതിനാൽ, കോപത്തോടുകൂടിയവനായി, ദൈത്യന്മാരുടെ സേനാധിപനായ ധൂമ്രാലോചനനോട് ഇപ്രകാരമാജ്ഞാപിച്ചു.

ഹേ ധൂമ്രലോചനാശു ത്വം സ്വസൈന്യപരിവാരിതഃ |

താമാനയ ബലാദ്ദുഷ്ടാം കേശാകർഷണവിഹ്വലാം || 392||
"എടോ ധൂമ്രലോചന! നീ നിന്റെ സൈന്യങ്ങളോട്ടുകൂടിയവനായി, ആ ദുഷ്ടയെ ഊക്കോടെ തലമുടി ചുറ്റിപ്പിടിച്ചു വലിച്ച് വേഗത്തിൽ കൊണ്ടുവരിക.

തത്പരിത്രാണദഃ കശ്ചിദ്യദി വോത്തിഷ്ഠതേ പരഃ |

സ ഹന്തവ്യോ$f$മരോ വാ$f$പി യക്ഷോ ഗന്ധർവ ഏവ വാ || 393 ||
അവളെ രക്ഷിക്കുന്നതിന്നായി വേറെ ദേവൻ ആകട്ടെ യക്ഷൻ ആകട്ടെ ഗന്ധർവ്വന് ആകട്ടെ ആരെങ്കിലും ഒരുവൻ വരുന്നുണ്ടെങ്കിൽ അവൻ നിശ്ചയമായും ഹനിക്കപ്പെടേണ്ടവനാകുന്നു."

ഋഷിരുവാച || 394 || ഋഷി പറഞ്ഞു:

തേനാജ്ഞപ്തസ്തതഃ ശീഘ്രം സ ദൈത്യോ ധൂമ്രലോചനഃ |

വൃതഃ ഷഷ്ട്യാ സഹസ്രാണാമസുരാണാം ദ്രതം യയൌ || 394 ||

അവിടെനിന്നും ആ ശുംഭാസുരനാൽ ആജ്ഞാപിക്കപ്പെട്ട ആ ധൂമ്രലോചനൻ എന്ന അസുരൻ, അസുരന്മാരുടെ അറുപതിനായിരം പേരാൽ വേഗത്തിൽ ചൂഴപ്പെട്ടവനായി ദ്രുതഗതിയായ് ചെന്നു.

സ ദൃഷ്ട്വാ താം തതോ ദേവീം തുഹിനാചലസംസ്ഥിതാം |

ജഗാദോച്ചൈഃ പ്രയാഹീതി മൂലം ശുംഭനിശുംഭയോഃ || 395 ||

അനന്തരം ആ ധൂമ്രലോചനൻ ഹിമാവാൻ പർവ്വതത്തില് വർത്തിക്കുന്നവളായ ആ ദേവിയെ കണ്ടിട്ട് ഇപ്രകാരം അലറിക്കൊണ്ട് പറഞ്ഞു: "ശുംഭനിശുംഭന്മാരുടെ അടുക്കൽ ഗമിച്ചാലും.

ന ചേത്പ്രീത്യാഽദ്യ ഭവതീ മദ്ഭർത്താരമുപൈഷ്യതി |

തതോ ബലാന്നയാമ്യദ്യ കേശാകർഷണവിഹ്വലാം || 396 ||

ഇപ്പോള് ഭവതി സന്തോഷത്തോടുകൂടി എന്റെ സ്വാമിയായ ശുംഭനെ പ്രാപിക്കുകയില്ലെങ്കിൽ, തന്മൂലം, ഞാൻ ഊക്കോടെ മുടി ചുറ്റിപ്പിടിച്ചിഴച്ചുകൊണ്ട് ഇപ്പോൾതന്നെ കൊണ്ടുപോകും.'

ദേവ്യുവാച || 397 || ദേവി അരുളിച്ചെയ്തു.

ദൈത്യേശ്വരേണ പ്രഹിതോ ബലവാന് ബലസംവൃതഃ || 398 ||

ബലാന്നയസി മാമേവം തതഃ കിം തേ കരോമ്യഹം || 399 ||

ശുംഭസുരനാൽ അയക്കപ്പെട്ടവനും സൈന്യസമേതനും ബലവാനുമായ നീ ബലാൽകാരേണ എന്നെ കൊണ്ടുപോകുന്നു എങ്കിൽ അങ്ങിനെയാവട്ടെ; അപ്രകാരമായാൽ, ഞാൻ നിന്നോട് എന്താണ് ചെയ്യുക!

ഋഷിരുവാച ||400 || ഋഷി പറഞ്ഞു

ഇത്യുക്തഃ സോഽഭ്യധാവത്താമസുരോ ധൂമ്രലോചനഃ |

ഹുങ്കാരേണൈവ തം ഭസ്മ സാ ചകാരാമ്ബികാ തതഃ || 401 ||

ഇപ്രകാരം പറയപ്പെട്ട് ആ ധൂമ്രലോചനൻ എന്ന അസുരൻ, ആ ദേവിയുടെനേരെ പാഞ്ഞുചെന്നു; അപ്പോൾ, ആ ദേവി അവനെ ഒരു ഹുങ്കാരംകൊണ്ടുതന്നെ ഭസ്മമാക്കിക്കളഞ്ഞു.

അഥ ക്രുദ്ധം മഹാസൈന്യമസുരാണാം തഥാംബികാം |

വവർഷ സായകൈസ്തീക്ഷ്ണൈസ്തഥാ ശക്തിപരശ്വധൈഃ || 402||

പിന്നെ ദേവി ക്രുദ്ധിച്ചതായ അസുരന്മാരുടെ വമ്പിച്ച സൈന്യത്തേയും കൂർത്തുമൂത്ത ശരങ്ങളെക്കൊണ്ടും വെന്മഴക്കൾക്കൊണ്ടും വർഷിച്ചു.

തതോ ധുതസടഃ കോപാത്കൃത്വാ നാദം സുഭൈരവം |

പപാതാസുരസേനായാം സിംഹോ ദേവ്യാഃ സ്വവാഹനഃ || 403 ||

ആ സമയം ദേവിയുടെ സ്വന്തം വാഹനമായ സിംഹം കോപത്താൽ സടകളെ ഇളകിക്കൊണ്ട് അതിഭയങ്കരമാംവണ്ണം ഗർജ്ജിച്ചു

കാംശ്ചിത്കരപ്രഹാരേണ ദൈത്യാനാസ്യേന ചാപരാന് |

ആക്രാന്ത്യാ ചാധരേണാന്യാന് സ ജഘാന മഹാസുരാന് || 404 ||

ആ സിംഹം കൈകൊണ്ടുള്ള അടികൊണ്ട് ചില അസുരന്മാരേയും വായകൊണ്ട് മറ്റുചിലരേയും ചവിട്ടുകൊണ്ടും ദേഹത്തിന്റെ പിൻഭാഗംകൊണ്ടും മറ്റുചില മഹാസുരന്മാരേയും നിഗ്രഹിച്ചു.

കേഷാഞ്ചിത്പാടയാമാസ നഖൈഃ കോഷ്ഠാനി കേസരീ |

തഥാ തലപ്രഹാരേണ ശിരാംസി കൃതവാന് പൃഥക് || 405||

ആ സിംഹം ചിലരുടെ ജഠരങ്ങളെ നഖങ്ങൾകൊണ്ട് കീറിപ്പൊളിച്ചു; അപ്രകാരംതന്നെ കരതലംകൊണ്ടുള്ള പ്രഹരത്താൽ ശിരസ്സുകളെ വേറെയാക്കി.

വിച്ഛിന്നബാഹുശിരസഃ കൃതാസ്തേന തഥാഽപരേ |

പാപൌ ച രുധിരം കോഷ്ഠാദന്യേഷാം ധുതകേസരഃ || 406 ||

അപ്രകാരംതന്നെ ആ സിംഹത്താൽ മറ്റുചില മഹാസുരന്മാർ കൈകളും തലകളും വേറിട്ടവരാക്കി ചെയ്യപ്പെട്ടു. പിന്നെ ജടകൾ കുലുക്കിക്കൊണ്ട് ആ സിംഹം മറ്റുചില അസുരന്മാരുടെ കുടലിൽ നിന്നു ചോരയേ കുടിച്ചു.

ക്ഷണേന തദ്ബലം സർവ്വം ക്ഷയം നീതം മഹാത്മനാ |

തേന കേസരിണാ ദേവ്യാ വാഹനേനാതികോപിനാ || 407 ||

ഏറ്റവും കോപിച്ചതും ശക്തിയേറിയതും ആയ ദേവിയുടെ വാഹനമായ ആ സിംഹത്താൽ ക്ഷണനേരംകൊണ്ട് ആ സൈന്യം മുഴുവനും നശിപ്പിക്കപ്പെട്ടു.

ശ്രുത്വാ തമസുരം ദേവ്യാ നിഹതം ധൂമ്രലോചനം |

ബലം ച ക്ഷയിതം കൃത്സ്നം ദേവീകേസരിണാ തതഃ || 408 ||

ചുകോപ ദൈത്യാധിപതിഃ ശുംഭഃ പ്രസ്ഫുരിതാധരഃ |

ആജ്ഞാപയാമാസ ച തൌ ചണ്ഡമുണ്ഡൌ മഹാസുരൌ || 409 ||

ആ ധൂമ്രലോചനൻ എന്ന അസുരനെ ദേവിയാല് കൊല്ലപ്പെട്ടവനായും അവിടെവെച്ചുതന്നെ ദേവിയുടെ സിംഹത്താല് സൈന്യം മുഴുവനും നശിപ്പിക്കപ്പെട്ടതായും കേട്ടിട്ട്, അസുരരാജാവായ ശുഭന് കോപിച്ചു; ചുണ്ടുകള് വിറപ്പിച്ച് ചണ്ഡമുണ്ഡന്മാരെന്ന ആ രണ്ടു മഹാസുരന്മാരേയും ഇപ്രകാരം ആജ്ഞാപിക്കുകയും ചെയ്തു.

ഹേ ചണ്ഡ ഹേ മുണ്ഡ ബലൈർബഹുഭിഃ പരിവാരിതൌ |

തത്ര ഗച്ഛത ഗത്വാ ച സാ സമാനീയതാം ലഘു || 410 ||

കേശേഷ്വാകൃഷ്യ ബദ്ധ്വാ വാ യദി വഃ സംശയോ യുധി |

തദാ*ƒ*ശേഷായുധൈഃ സർവ്വൈരസുരൈർവ്വിനിഹന്യതാം || 411 ||

“എടോ ചണ്ഡ! എടോ മുണ്ഡ! അസംഖ്യം സൈന്യങ്ങളോടു കൂടിയവരായി, ഇപ്പോൾതന്നെ പോയാലും അവിടെ ചെന്നിട്ട് തലമുടിയിൽ ചുറ്റിപ്പിടിച്ച് വലിച്ചാകട്ടെ, കയറുകൊണ്ടുകെട്ടി വരിഞ്ഞിട്ടാകട്ടെ അവള് വേഗത്തിൽ കൊണ്ടുവരപ്പെടട്ടെ നിങ്ങൾക്കു (അങ്ങിനെ കൊണ്ടുവരുന്നതിൽ) അപായം ഉണ്ടെന്നുള്ളപക്ഷം, അപ്പോൾ എല്ലാ അസുരന്മാരോടുംകൂടി എല്ലാ ആയുധങ്ങളെക്കൊണ്ടും യുദ്ധംചെയ്ത് ഒതുക്കപ്പെടേണ്ടതാകുന്നു.

തസ്യാം ഹതായാം ദുഷ്ടായാം സിംഹേ ച വിനിപാതിതേ |

ശീഘ്രമാഗമ്യതാം ബദ്ധ്വാ ഗൃഹീത്വാ താമഥാംബികാം || 412 ||

“അസുരദ്വേഷിയായ അവൾ തീരെ ഒതുക്കപ്പെടുകയും സിംഹവും കൊന്നുവീഴ്ത്തപ്പെടുകയുമ് ചെയ്യുമ്പോൾ ആ ദേവിയെ കെട്ടിവരിഞ്ഞ് എടുത്തുകൊണ്ട് വേഗത്തിൽ ആഗമിക്കപ്പെടേണ്ടതാണ്.”

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

ധൂമ്രലോചനവധോ നാമ ഷഷ്ഠോ*ƒ*ധ്യായഃ ||

അസ്മിന്നദ്ധ്യായേ ശ്ലോകഃ 20. ആദിതഃ ശ്ലോകാഃ 319

അസ്മിന്നദ്ധ്യായേ മന്ത്രാഃ 24. ആദിതഃ മന്ത്രാഃ 412.

|| അഥ സപ്തമോഽധ്യായഃ ||

ഓം

ധ്യായേയം രത്നപീഠേ ശുകകലപഠിതം ശൃണ്വതീം ശ്യാമലാംഗീം

ന്യസ്തൈകാംഘ്രിം സരോജേ ശശിശകലധരാം വല്ലകീം വാദയന്തീം|
കഹ്ലാരാബദ്ധമാലാം നിയമിതവിലസച്ചോലികാം രക്തവസ്ത്രാം

മാതങ്ഗീം ശങ്ഖപാത്രാം മധുരമധുമദാം ചിത്രകോദ്ഭാസിഭാലാം||

'ഓം' ഋഷിരുവാച || 413 || ഋഷി പറഞ്ഞു:

ആജ്ഞപ്താസ്തേ തതോ ദൈത്യാശ്ചണ്ഡമുണ്ഡപുരോഗമാഃ |

ചതുരംഗബലോപേതാ യയുരഭ്യുദ്യതായുധാഃ || 414 ||

ആജ്ഞാപിക്കപ്പെട്ടവരായ ചണ്ഡമുണ്ഡന്മാർ തുടങ്ങിയ ആ അസുരന്മാർ ചതുരംഗപ്പടകളോടുകൂടിയവരായി ആയുധങ്ങളെ ഉയർത്തിപ്പിടിച്ചുകൊണ്ട് അവിടെനിന്നും പുറപ്പെട്ടുചെന്നു.

ദദൃശുസ്തേ തതോ ദേവീമീഷദ്ധാസാം വ്യവസ്ഥിതാം |

സിംഹസ്യോപരി ശൈലേന്ദ്രശൃംഗേ മഹതി കാഞ്ചനേ || 415 ||

പിന്നെ അവർ വലുതായി സ്വർണ്ണമയമായ ഹിമാവാന്റെ കൊടുമുടിയിൽ സിംഹത്തിന്റെ മുകളിൽ ചെറുപുഞ്ചിരിയോടുകൂടിയവളായി ഇരുന്നിരുന്ന ദേവിയെ കണ്ടു.

തേ ദൃഷ്ട്വാ താം സമാദാതുമുദ്യമം ചക്രുരുദ്യതാഃ |

ആകൃഷ്ടചാപാസിധരാസ്തഥാഽന്യേ തത്സമീപഗാഃ || 416 ||

ഉത്സാഹം പൂണ്ടവരായ അവർ അവളെ കണ്ടിട്ട് പിടിക്കുന്നതിനായ യത്നിച്ചു; അപ്രകാരംതന്നെ മറ്റുചിലർ കുലച്ചു പിടിച്ച വില്ലുകളോടും ഖഡ്ഗങ്ങളോടും കൂടിയവരായി ദേവിയുടെ അടുക്കൽ ചെന്നു.

തതഃ കോപം ചകാരോച്ചൈരംബികാ താനരീൻപ്രതി |

കോപേന ചാസ്യാ വദനം മഷീവർണ്ണമഭൂത്തദാ || 417 ||

തന്മൂലം ദേവി ആ ശത്രുക്കളുടെ നേരെ ഏറ്റവും കോപിച്ചവളായി ഭവിച്ചു; ആ സമയം കോപത്താൽ ഈ ദേവിയുടെ മുഖം കറുത്തതായ് ഭവിച്ചു.

ഭ്രുകുടീകുടിലാത്തസ്യാ ലലാടഫലകാദ്ദ്രുതം |

കാളീ കരാലവദനാ വിനിഷ്ക്രാന്താസിപാശിനീ || 418 ||

വിചിത്രഖട്വാങ്ഗധരാ നരമാലാവിഭൂഷണാ |

ദ്വീപിചർമ്മപരീധാനാ ശുഷ്കമാംസാ$\int$തിഭൈരവാ || 419 ||

അതിവിസ്താരവദനാ ജിഹ്വാലലനഭീഷണാ |

നിമഗ്നാരക്തനയനാ നാദാപൂരിതദിങ്മുഖാ || 420 ||

അവളുടെ പുരികക്കൊടികൾ ചുളിച്ചതുകൊണ്ട് വളഞ്ഞ നെറ്റിത്തടത്തിൽനിന്നു പെട്ടെന്ന്, ഭയങ്കരമുഖിയും വാളും പാശവും ധരിച്ചവളും വിശേഷപ്പെട്ട ഖട്വാങ്ഗത്തെ (മൊഴയുള്ള വടി) ധരിച്ചിരിക്കുന്നവളും തലയോട്ടുകൊണ്ടുള്ള മാലകളാകുന്ന അലങ്കാരത്തോടുകൂടിയവളും പുലിത്തോൽ വസ്ത്രമായുള്ളവളും മാംസമില്ലാത്തവളും അതിഭയങ്കരരൂപയും ഏറ്റവും വിസ്താരമുള്ള വായോടുകൂടിയവളും നാവു ഇളക്കുന്നതുകൊണ്ട് ഭയങ്കരിയും കുഴിഞ്ഞ് നന്നായി ചുവന്നിരിക്കുന്ന കണ്ണുകളോടുകൂടിയവളും ആയ കാളി എന്ന ദേവി ആവിർഭവിച്ചു.

സാ വേഗേനാഭിപതിതാ ഘാതയന്തീ മഹാസുരാന്|

സൈന്യേ തത്ര സുരാരീണാമഭക്ഷയത തദ്ബലം || 421 ||

ആ കാളീദേവി ഊക്കോടെ എതിർക്കുന്നവളായി, മഹാസുരന്മാരെ ഹനിക്കുന്നവളായിട്ട് ആ സൈന്യത്തിൽ അസുരന്മാരുടെ ആ സൈന്യത്തെ ഭക്ഷിച്ച്, ക്ഷയിപ്പിച്ചു.

പാർഷ്ണിഗ്രാഹാങ്കുശഗ്രാഹിയോധഘണ്ടാസമന്വിതാൻ |

സമാദായൈകഹസ്തേന മുഖേ ചിക്ഷേപ വാരണാന് || 422 ||

ആനയുടെ പിന്നിൽ കാക്കുന്ന ആനക്കാരൻ, മുമ്പിൽ കാക്കുന്ന തോട്ടിക്കാരൻ, പുറത്തിരിക്കുന്ന യോദ്ധാവ് എന്നവരോട്ടും മണികളോടുകൂടിയ ഗജങ്ങളെ ഒരു കൈകൊണ്ട് പിടിച്ചു ചുരുട്ടി വായിലേക്കിട്ടു.

തഥൈവ യോധം തുരഗൈ രഥം സാരഥിനാ സഹ |

നിക്ഷിപ്യ വക്ത്രേ ദശനൈശ്ചര്വയന്ത്യതിഭൈരവം || 423 ||

അതുപോലെതന്നെ അശ്വാരൂഢനേയും രഥത്തേയും, കുതിരകളോട്ടും, സാരഥിയോട്ടുംകൂടിയും, വായിൽ നിക്ഷേപിച്ചിട്ട് പല്ലുകളെക്കൊണ്ട് ഏറ്റവും ഭയങ്കരമാംവണ്ണം ചവയ്ക്കുന്നവളായ് വർത്തിച്ചു.

ഏകം ജഗ്രാഹ കേശേഷു ഗ്രീവായാമഥ ചാപരം |

പാദേനാക്രമ്യ ചൈവാന്യമുരസാന്യമപോഥയത് || 424||

ഒരുത്തനേ തലമുടികളിലും മറ്റൊരുത്തനെ കഴുത്തിലും പിടിച്ചു. പിന്നെ വേറൊരുത്തനെ മാറിടംകൊണ്ടും പിടിച്ചുവലിച്ച് നിഗ്രഹിച്ചു.

തൈർമുക്താനി ച ശസ്ത്രാണി മഹാസ്ത്രാണി തഥാസുരൈഃ ।

മുഖേന ജഗ്രാഹ രുഷാ ദശനൈർമ്മഥിതാന്യപി ।। 425।।

ആ അസുരന്മാരാൽ പ്രയുക്തങ്ങളായ ആയുധങ്ങളേയും മഹാസ്ത്രങ്ങളേയും അപ്രകാരംതന്നെ കോപത്തോടുകൂടിമുഖംകൊണ്ട് ഗ്രഹിച്ചു; പല്ലുകളെക്കൊണ്ട് കടിച്ച് ചവക്കുകയും ചെയ്തു.

ബലിനാം തദ്ബലം സർവ്വമസുരാണാം ദുരാത്മനാം ।

മമർദ്ദാഭക്ഷയച്ചാന്യാനന്യാംശ്ചാതാഡയത്തഥാ ।। 426 ।।

വലുതായ ദേഹത്തോടുകൂടിയവരായി ബലശാലികളായ അസുരന്മാരുടെ ആ സൈന്യത്തെ മുഴുവനും മർദ്ദിച്ചു; മറ്റുചിലരെ ഭക്ഷിച്ചു; അപ്രകാരം വേറെ ചിലരെ താഡിക്കുകയും ചെയ്തു.

അസിനാ നിഹതാഃ കേചിത്കേചിത്ഖട്വാങ്ഗതാഡിതാഃ ।

ജഗ്മുർവിനാശമസുരാ ദന്താഗ്രാഭിഹതാസ്തഥാ ।। 427 ।।

ചില അസുരന്മാർ വാളുകൊണ്ട് വെട്ടപ്പെട്ടവരായും ചിലർ മൊഴയൻ ദണ്ഡുകൊണ്ട് താഡിതന്മാരായിട്ടും അതുപോലെതന്നെ (ചിലർ) പല്ലുകളുടെ അഗ്രംകൊണ്ട് കടിക്കപ്പെട്ടവരായിട്ടും,നാശത്തെ പ്രാപിച്ചു.

ക്ഷണേന തദ്ബലം സർവ്വമസുരാണാം നിപാതിതം ।

ദൃഷ്ട്വാ ചണ്ഡോऽഭിദുദ്രാവ താം കാലീമതിഭീഷണാം ।। 428 ।।

ക്ഷണനേരംകൊണ്ട് അസുരന്മാരുടെ ആ സൈന്യം മുഴുവനും പതിപ്പിക്കപ്പെട്ടതായ് കണ്ടിട്ട് ചണ്ഡൻ അതിഭയങ്കരമായ ആ കാളിക്ക് നേരെ ഓടിച്ചെന്നു.

ശരവർഷൈർമ്മഹാഭീമൈർഭീമാക്ഷീം താം മഹാസുരഃ ।

ഛാദയാമാസ ചക്രൈശ്ച മുണ്ഡഃ ക്ഷിപ്തൈഃ സഹസ്രശഃ ।। 429 ।।

മഹാസുരനായ ചണ്ഡൻ അതിഘോരങ്ങളായ ആ കാളിയെ മൂടി; മുണ്ഡൻ അനേകം പ്രാവശ്യം അയയ്ക്കപ്പെട്ട ചക്രായുധങ്ങളാലും അപ്രകാരം മൂടി.

താനി ചക്രാണ്യനേകാനി വിശമാനാനി തന്മുഖം ।

ബഭുർയ്യഥാऽർക്കബിംബാനി സുബഹൂനി ഘനോദരം ।। 430 ।।

ആ അസംഖ്യങ്ങളായ ചക്രായുധങ്ങൾ ദേവിയുടെ മുഖത്തെ പ്രവേശിച്ചവയായി, മേഘാന്തഭാഗത്തെ പ്രാപിച്ച അസംഖ്യങ്ങളായ എന്നപോലെ ശോഭിച്ചു.

തതോ ജഹാസാതിരുഷാ ഭീമം ഭൈരവനാദിനീ ।

കാളീ കരാളവക്ത്രാന്തർദുർദ്ദർശനോജ്ജ്വലാ || 431 ||

അപ്പോൾ, ഭയങ്കരമാകുംവണ്ണം അട്ടഹസിക്കുന്നവളായ് പിളർന്നിരിക്കുന്ന വായയ്ക്കുള്ളിൽ ഭയങ്കരങ്ങളായ ദംഷ്ട്രങ്ങള് ശോഭിക്കുന്നവളായ കാളി ഏറ്റവും കോപത്തോടുകൂടി ഭയങ്കരമാംവണ്ണം വിഹസിച്ചു.

ഉത്ഥായ ച മഹാസിംഹം ദേവീ ചണ്ഡമധാവത |

ഗൃഹീത്വാ ചാസ്യ കേശേഷു ശിരസ്തേനാസിനാച്ഛിനത് || 432 ||

ദേവി വലുതായ വാളിനെ ഉയർത്തിപ്പിടിച്ചുംകൊണ്ട് അതികോപത്തോടെ ചണ്ഡന്റെ നേർക്ക് ഓടിയടുത്തു; തൽക്ഷണംതന്നെ ഇവന്റെ തലമുടികളില് ചുറ്റിപ്പിടിച്ച് ആ വാളുകൊണ്ടു ശിരസ്സിനെ മുറിക്കുകയും ചെയ്തു.

അഥ മുണ്ഡോ$f$ഭ്യധാവത്താം ദൃഷ്ട്വാ ചണ്ഡം നിപാതിതം |

തമപ്യപാതയദ്ഭൂമൌ സാ ഖഡ്ഗാഭിഹതം രുഷാ || 433 ||

അപ്പോൾ, മുണ്ഡൻ, ചാണ്ഡാസുരനെ വീഴ്ത്തപ്പെട്ടവനായ കണ്ടിട്ട്, കാളിയുടെ നേർക്ക് ഓടിയടുത്തു; ആ കാളി അവനേയും കോപത്തോടുകൂടി വാൾകൊണ്ട് വെട്ടപ്പെട്ടവനായി, ഭൂമിയിൽ പതിപ്പിച്ചു.

ഹതശേഷം തതഃ സൈന്യം ദൃഷ്ട്വാ ചണ്ഡം നിപാതിതം |

മുണ്ഡം ച സുമഹാവീര്യം ദിശോ ഭേജേ ഭയാതുരം || 434 ||

കൊല്ലപ്പെട്ട് അവശേഷിച്ച് അസുരസൈന്യം ചണ്ഡനെ കൊല്ലപ്പെട്ടവനായും മഹാപ്രഭാവത്തോടുകൂടിയ മുണ്ഡനേയും അപ്രകാരം ഹനിക്കപ്പെട്ടവനായും കണ്ടിട്ട്, അക്കാരണത്താൽ ഭയപരവശമായി, എല്ലാദിക്കുകളേയും ശരണം പ്രാപിച്ചു.

ശിരശ്ചണ്ഡസ്യ കാലീ ച ഗൃഹീത്വാ മുണ്ഡമേവ ച |

പ്രാഹ പ്രചണ്ഡാട്ടഹാസമിശ്രമഭ്യേത്യ ചണ്ഡികാം || 435||

കാളീദേവി ചണ്ഡന്റെ ശിരസ്സിനേയും മുണ്ഡന്റേതിനേയും ഗ്രഹിച്ചുകൊണ്ട് ചണ്ഡികയേ പ്രാപിച്ച് അതിഗംഭീരമായ അട്ടഹാസത്തോടുകൂടി പറഞ്ഞു.

മയാ തവാത്രോപഹൃതൌ ചണ്ഡമുണ്ഡൌ മഹാപശൂ |

യുദ്ധയജ്ഞേ സ്വയം ശുംഭം നിശുംഭം ച ഹനിഷ്യസി || 436||

"ഇതാ നിന്തിരുവടിക്കായി ചണ്ഡമുണ്ഡന്മാർ എന്നാൽ ബലിയായി കൊണ്ടുവരപ്പെട്ടു; സ്വയമായിത്തന്നെ യുദ്ധമാകുന്ന യാഗത്തിൽ രണ്ടു മഹാപശുക്കളായ ശുംഭനേയും നിശുംഭനേയും നിന്തിരുവടി നിഗ്രഹിക്കുമാറാകും.

ഋഷിരുവാച || 437 || ഋഷി പറഞ്ഞു:

താവാനീതൌ തതോ ദൃഷ്ട്വാ ചണ്ഡമുണ്ഡൌ മഹാസുരൌ |

ഉവാച കാലീം കല്യാണീ ലലിതം ചണ്ഡികാ വചഃ || 438 ||

അനന്തരം മംഗളകാരിണിയായ ചണ്ഡികാഭഗവതി ആ രണ്ടു മഹാസുരന്മാരായ ചണ്ഡമുണ്ഡന്മാരെ കൊണ്ടുവരപ്പെട്ടവരായി കണ്ടിട്ട്, കാളിയോട് മനോഹരമായ വാക്യത്തെ ഇപ്രകാരം അരുളിച്ചെയ്തു.

യസ്മാച്ചണ്ഡം ച മുണ്ഡം ച ഗൃഹീത്വാ ത്വമുപാഗതാ |

ചാമുണ്ഡേതി തതോ ലോകേ ഖ്യാതാ ദേവീ ഭവിഷ്യസി ||ഓം|| 439||

"ഭവതി യാതൊരു കാരണത്താൽ ചണ്ഡനേയും മുണ്ഡനേയും ഗ്രഹിച്ചുകൊണ്ട് ഇവിടെ വന്നുവോ, അക്കാരണത്താൽ ലോകത്തിൽ ചാമുണ്ഡാ എന്നു പ്രസിദ്ധപ്പെട്ട ദേവിയായി ഭവിക്കും.

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

ചണ്ഡമുണ്ഡവധോ നാമ സപ്തമോƒധ്യായഃ ||

ചണ്ഡമുണ്ഡവധം എന്ന ഏഴാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകഃ 25. ആദിതഃ ശ്ലോകാഃ 344

അസ്മിന്നദ്ധ്യായേ മന്ത്രാഃ 27. ആദിതഃ മന്ത്രാഃ 439.

|| അഷ്ടമോഽദ്ധ്യായഃ ||

ഓം അരുണാം കരുണാതരംഗിതാക്ഷീം ധൃതപാശാങ്കുശബാണചാപഹസ്താം|

അണിമാദിഭിരാവൃതാം മയൂഖൈരഹമിത്യേവ വിഭാവയേ ഭവാനീം||

'ഓം' ഋഷിരുവാച || 440 || ഋഷി പറഞ്ഞു:

ചണ്ഡേ ച നിഹതേ ദൈത്യേ മുണ്ഡേ ച വിനിപാതിതേ |

ബഹുലേഷു ച സൈന്യേഷു ക്ഷയിതേഷ്വസുരേശ്വരഃ || 441 ||

തതഃ കോപപരാധീനചേതാഃ ശുംഭഃ പ്രതാപവാൻ|

ഉദ്യോഗം സർവ്വസൈന്യാനാം ദൈത്യാനാമാദിദേശ ഹ || 442||

ചണ്ഡൻ എന്ന അസുരൻ ഹനിക്കപ്പെട്ടുകയും, മുണ്ഡൻ പതിപ്പിക്കപ്പെട്ടുകയും അസംഖ്യങ്ങളായ സൈന്യങ്ങൾ ആസകലം നശിപ്പിക്കപ്പെട്ടുകയും ചെയ്തപ്പോള് അതിപ്രതാപത്തോടുകൂടിയവനായി അസുരന്മാർക്കു ഈശ്വരനായ ശുംഭാസുരൻ കോപത്തിനു അധിനമായ മനസ്സോടു കൂടിയവനായി അസുരന്മാർക്കു ചേർന്നതായ എല്ലാ സൈന്യങ്ങൾക്കും (ദേവിയോടു) യുദ്ധം ചെയ്യുന്നതിന്ന് തയ്യാറാകുന്നതിന്നായി ഇപ്രകാരം ആജ്ഞാപിച്ചു.

അദ്യ സർവ്വബലൈർദൈത്യാഃ ഷഡശീതിരുദായുധാഃ |

കംബൂനാം ചതുരശീതിർന്നിർയ്യാന്തു സ്വബലൈർവൃതാഃ || 443 ||

"ഇപ്പോൾ സന്നദ്ധായുധന്മാരായി അസുരന്മാർ എൺപത്താറു പേരും, എല്ലാ ചതുരംഗപ്പടകളോടുകൂടി കംബുക്കളെന്നു പറയുന്നവരുടെ എൺപത്തിനാലും അവരവരുടെ സൈന്യങ്ങളാല് ചുറ്റപ്പെട്ടവരായി പുറപ്പെടട്ടെ."

കോടിവീര്യാണി പഞ്ചാശദസുരാണാം കുലാനി വൈ |

ശതം കുലാനി ധൌമ്രാണാം നിർഗ്ഗച്ഛന്തു മമാജ്ഞയാ || 444 ||

""കോടിവീർയ്യന്മാർ എന്നു പേരോടുകൂടിയ അസുരന്മാരുടെ കൂട്ടങ്ങൾ അമ്പതും, ധൂമ്രവംശന്മാരുടെ കൂട്ടങ്ങള് നൂറും, എന്റെ ആജ്ഞപ്രകാരം യാത്രയാക്കട്ടെ.

കാലകാ ദൌർഹൃദാ മൌര്യാഃ കാലികേയാസ്തഥാസുരാഃ |

യുദ്ധായ സജ്ജാ നിര്യാന്തു ആജ്ഞയാ ത്വരിതാ മമ ||445 ||

“കാലകന്മാരെന്ന പേരോട്ടുകൂടിയവരും ദൗർഹൃത്തിന്റെ വംശ്യന്മാരും മൗരന്റെ വംശത്തിൽ ജനിച്ചവരും അപ്രകാരംതന്നെ കാലകയുടെ പുത്രന്മാരുമായ അസുരന്മാര് എന്റെ കല്പനപ്രകാരം വേഗത്തിൽ യുദ്ധത്തിന്നായി വേണ്ട ഒരുക്കത്തോടുകൂടിയവരായി പുറപ്പെടട്ടെ.”

ഇത്യാജ്ഞാപ്യാസുരപതിഃ ശുംഭോ ഭൈരവശാസനഃ |

നിർജഗാമ മഹാസൈന്യസഹസ്രൈർബഹുഭിർവൃതഃ || 446 ||

ഇപ്രകാരം ആജ്ഞാപിച്ചശേഷം ഭയങ്കരാജ്ഞയോടുകൂടിയവനായ ശുംഭന് എന്ന അസുരരാജാവ്, അസംഖ്യങ്ങളായ മഹാസൈന്യസഹസ്രങ്ങളാല് ചുറ്റപ്പെട്ടവനായി നിർഗ്ഗമിച്ചു.

ആയാന്തം ചണ്ഡികാ ദൃഷ്ട്വാ തത്സൈന്യമതിഭീഷണം |

ജ്യാസ്വനൈഃ പൂരയാമാസ ധരണീഗഗനാന്തരം || 447 ||

അതിഭയങ്കരമായ ആ ശുംഭസൈന്യത്തെ വരുന്നതായി കണ്ടിട്ട് ചണ്ഡികാദേവി ഞാണൊലികളെക്കൊണ്ട് ഭൂമിക്കും ആകാശത്തിന്നും ഇടയിലുള്ള പ്രദേശമെല്ലാം പൂരിപ്പിച്ചു.

തതഃ സിംഹോ മഹാനാദമതീവ കൃതവാന്നൃപ |

ഘണ്ടാസ്വനേന താന്നാദാനംബികാ ചോപബൃംഹയത് || 448 ||

ഹേ രാജാവേ! അപ്പോൾ സിംഹം ഏറ്റവും വലുതായ ഗർജ്ജനത്തെ ചെയ്തു; ദേവിയും മണിനാദംകൊണ്ട് ആ സിംഹനാദത്തെ വർദ്ധിപ്പിച്ചു.

ധനുർജ്യാസിംഹഘണ്ടാനാം നാദാപൂരിതദിങ്മുഖാ |

നിനാദൈർഭീഷണൈഃ കാളീ ജിഗ്യേ വിസ്താരിതാനനാ || 449 ||

ഞാണിന്റെയും സിംഹത്തിന്റെയും മണിയുടേയും ഭയങ്കരങ്ങളായ ശബ്ദങ്ങളോടുകൂടി കാളി പിളർന്ന വായോടുകൂടിയവളായി ശബ്ദങ്ങളെക്കൊണ്ടു നിറയ്ക്കപ്പെട്ട ദിഗ്ഭാഗങ്ങളോടുകൂടിയവളായി വിജയിച്ചു. [“വിപാരാഭ്യാം ജേ”' എന്ന സൂത്രപ്രകാരം 'ജിംഗ്യേ' എന്ന് 'ജി' ധാതുവിന്നു ആത്മനേപദം ഇവിടെ ആർഷപ്രയോഗമാകുന്നു]

തം നിനാദമുപശ്രുത്യ ദൈത്യസൈന്യൈശ്ചതുർദിശം |

ദേവീ സിംഹസ്തഥാ കാളീ സരോഷൈഃ പരിവാരിതാഃ || 450 ||

ആ ശബ്ദത്തെ കേട്ടിട്ട് കോപത്തോടുകൂടിയവരായ അസുരസൈന്യങ്ങളാൽ അംബികയും സിംഹവും അപ്രകാരം കാളിയും നാലുദിക്കിലും ചുറ്റപ്പെട്ടു.

ഏതസ്മിന്നന്തരേ ഭൂപ വിനാശായ സുരദ്വിഷാം |

ഭവായാമരസിംഹാനാമതിവീര്യബലാന്വിതാഃ || 451 ||

ബ്രഹ്മേശഗുഹവിഷ്ണൂനാം തഥേന്ദ്രസ്യ ച ശക്തയഃ |

ശരീരേഭ്യോ വിനിഷ്ക്രമ്യ തദ്രൂപൈശ്ചണ്ഡികാം യയുഃ || 452||

അല്ലയോ രാജാവേ! ഈ ഘട്ടത്തിൽ അസുരന്മാരുടെ നാശത്തിനായിട്ടും ദേവന്മാരുടെ അഭിവൃദ്ധിക്കായിട്ടും അതിപരാക്രമത്തോടും ബലത്തോടും കൂടിയവരായ ബ്രഹ്മാവിന്റേയും, വിഷ്ണുവിന്റേയും അതുപോലെതന്നെ ഇന്ദ്രന്റേയും ശക്തികൾ ശരീരങ്ങളിൽനിന്നു ആവിർഭവിച്ച്, ആ ബ്രഹ്മാദികളുടെ രൂപങ്ങളോടുകൂടി ചണ്ഡികാദേവിയെ പ്രാപിച്ചു.

യസ്യ ദേവസ്യ തദ്രൂപം യഥാ ഭൂഷണവാഹനം |

തദ്വദേവ ഹി തച്ഛക്തരസുരാന്യോദ്ധുമായയൌ || 453 ||

ഏതു ദേവൻ ഏതു സ്വരൂപമോ, ആഭരണങ്ങളും വാഹനവും എപ്രകാരമോ, അപ്രകാരം ഉള്ളതായ് തന്നെ ആ ശക്തി അസുരന്മാരോട് യുദ്ധത്തിനായ് എഴുന്നെള്ളി.

ഹംസയുക്തവിമാനാഗ്രേ സാക്ഷസൂത്രകമണ്ഡലുഃ |

ആയാതാ ബ്രഹ്മണഃ ശക്തിര്ബ്രഹ്മാണീ സാഭിധീയതേ || 454 ||

അരയന്നങ്ങൾ പൂട്ടികെട്ടിയ വിമാനത്തില് ജപമാലയോടും ജലപാത്രത്തോടും കൂടിയവളായി എത്തിയവളായ ബ്രഹ്മാവിന്റെ ആ ശക്തി ബ്രഹ്മാണി എന്ന് പറയപ്പെടുന്നു.

മാഹേശ്വരീ വൃഷാരൂഢാ ത്രിശൂലവരധാരിണീ |

മഹാഹിവലയാ പ്രാപ്താ ചന്ദ്രരേഖാവിഭൂഷണാ || 455 ||

ശ്രേഷ്ഠമായ ശൂലായുധത്തെ ധരിച്ചവളായി, മഹസർപ്പങ്ങളാകുന്ന കങ്കണങ്ങളോടുകൂടിയവളായി ചന്ദ്രക്കലയണിഞ്ഞവളായ, മഹേശ്വരശക്തി വൃഷഭാരൂഢയായി എത്തി.

കൌമാരീ ശക്തിഹസ്താ ച മയൂരവരവാഹനാ |

യോദ്ധുമഭ്യായയൌ ദൈത്യാനമ്ബികാ ഗുഹരൂപിണീ || 456 ||

കയ്യിൽ വേൽ ധരിച്ചവളായ സുബ്രഹ്മണ്യന്റെ രൂപത്തോടുകൂടിയവളായ് ഇരിക്കുന്ന അംബികയായ സുബ്രഹ്മണ്യശക്തി അസുരന്മാരോടുകൂടി യുദ്ധം ചെയ്യുന്നതിന്നായ് ശ്രേഷ്ഠമായിരിക്കുന്ന മയിൽവാഹനത്തില് ആരൂഢയായി എഴുന്നെള്ളി.

തഥൈവ വൈഷ്ണവീ ശക്തിർഗരുഡോപരി സംസ്ഥിതാ |

ശങ്ഖചക്രഗദാശാർങ്ഗഖഡ്ഗഹസ്താƒഭ്യുപായയൌ || 457 ||

അപ്രകാരംതന്നെ വിഷ്ണുവിനെ സംബന്ധിച്ച ശക്തി കൈകളിൽ ശംഖം, ചക്രം,ഗദ, വില്ല്, വാൾ ഇവകളോടുകൂടിയവളായ് ഗരുഡന്റെ മുകളിൽ ഇരിക്കുന്നവളായി അടുത്തുവന്നു.

യജ്ഞവാരാഹമതുലം രൂപം യാ ബിഭ്രതോ ഹരേഃ |

ശക്തിഃ സാപ്യായയൌ തത്ര വാരാഹീം ബിഭ്രതീ തനം || 458 ||

നിസ്തുല്യമായ യജ്ഞസൂകരത്തിന്റെ ആകൃതിയെ വഹിക്കുന്ന വിഷ്ണുവിന്റെ യാതൊരുശക്തിയോ ആ ശക്തിയും ആ സമയം വരാഹസ്വരൂപത്തെ ധരിക്കുന്നവളായി വന്നു.

നാരസിംഹീ നൃസിംഹസ്യ ബിഭ്രതീ സദൃശം വപുഃ |

പ്രാപ്താ തത്ര സടാക്ഷേപക്ഷിപ്തനക്ഷത്രസംഹതിഃ || 459||

ആ യുദ്ധത്തിൽ സ്കന്ധരോമങ്ങളുടെ കുടയൽകൊണ്ട് ചിതറിയ നക്ഷത്രസമൂഹങ്ങളോടുകൂടിയവളായ നൃനിംഹത്തെ സംബന്ധിച്ച ശക്തി നൃസിംഹത്തിന്നു തുല്യമായിരിക്കുന്ന ശരീരമെടുത്തുകൊണ്ട് വന്നെത്തി.

വജ്രഹസ്താ തഥൈവൈന്ദ്രീ ഗജരാജോപരി സ്ഥിതാ |

പ്രാപ്താ സഹസ്രനയനാ യഥാ ശക്രസ്തഥൈവ സാ || 460 ||

അതുപോലെതന്നെ ഇന്ദ്രൻ എപ്രകാരമോ അപ്രകാരംതന്നെ കയ്യിൽ വജ്രായുധം ധരിച്ചവളായി ആയിരം കണ്ണുകളോടുകൂടിയവളായ ഇന്ദ്രനെ സംബന്ധിച്ച ആ ശക്തി ഐരാവതത്തിന്റെ മുകളിൽ കയറിയവളായി എഴുന്നെള്ളി.

തതഃ പരിവൃതസ്താഭിരീശാനോ ദേവശക്തിഭിഃ |

ഹന്യന്താമസുരാഃ ശീഘ്രം മമ പ്രീത്യാ$ff$ഹ ചണ്ഡികാം || 461 ||

ആ സമയം ആ ബ്രാഹ്മ്യാദികളായ ദേവശക്തികളാൽ ചുറ്റപ്പെട്ടവനായ മഹേശ്വരൻ "എന്റെ പ്രീതിയോടുകൂടി വേഗത്തിൽ അസുരന്മാർ ഹനിക്കപ്പെടത്തേ" യെന്നു ചണ്ഡികാദേവിയോട് അരുളിചെയ്തു.

തതോ ദേവീശരീരാത്തു വിനിഷ്ക്രാന്താതിഭീഷണാ |

ചണ്ഡികാ ശക്തിരത്യുഗ്രാ ശിവാശതനിനാദിനീ || 462 ||

അനന്തരം ഏറ്റവും ഭയങ്കരയായ് അതിരൗദ്രയായ് ചുറ്റുമുള്ള അസംഖ്യം സൃഗാലങ്ങളുടെ ശബ്ദത്തോടുകൂടിയവളായ ചണ്ഡികാശക്തി ദേവിയുടെ ശരീരത്തിൽനിന്നും ആവിർഭവിച്ചു.

സാ ചാഹ ധൂമ്രജടിലമീശാനമപരാജിതാ |

ദൂത സ്ത്വം ഗച്ഛ ഭഗവന് പാർശ്വം ശുംഭനിശുംഭയോഃ || 463 ||

ആരാലും ജയിക്കപ്പെടാത്തവളായ ആ ചണ്ഡികാശക്തിയും ചെമ്പിച്ച ജടയോടുകൂടിയവനായ പരമേശ്വരനോട് "ഭഗവാനെ! അങ്ങ് ദൂതനായിട്ട് ശുംഭനിശുംഭന്മാരുടെ സമീപത്തെ പ്രാപിച്ചാലും" എന്ന് പറഞ്ഞു.

ബ്രൂഹി ശുംഭം നിശുംഭം ച ദാനവാവതിഗർവ്വിതൌ |

യേ ചാന്യേ ദാനവാസ്തത്ര യുദ്ധായ സമുപസ്ഥിതാഃ || 464 ||

"അത്യാഹങ്കാരികളായ അസുരന്മാരായ ശുംഭനോടും നിശുംഭനോടും അവിടെ യുദ്ധത്തിനായ് വന്നിരിക്കുന്നവരായി യാതൊരു അന്യരായ അസുരന്മാരുണ്ടോ അവരോടും ഭവാൻ പറഞ്ഞാലും."

ത്രൈലോക്യമിന്ദ്രോ ലഭതാം ദേവാഃ സന്തു ഹവിർഭുജഃ |

യൂയം പ്രയാത പാതാലം യദി ജീവിതുമിച്ഛഥ || 465 ||

"ജീവനോടുകൂടിയിരിക്കുന്നതിന് ഇച്ഛിക്കുന്ന എങ്കിൽ നിങ്ങൾ പാതാളത്തെ പ്രാപിച്ചാലും; ദേവേന്ദ്രൻ മൂന്നു ലോകങ്ങളെ ലഭിക്കട്ടെ; ദേവന്മാര് ഹവിസ്സിനെ ഭക്ഷിക്കുന്നവരായ് ഭവിക്കട്ടെ.

ബലാവലേപാദഥ ചേദ്ഭവന്തോ യുദ്ധകാങ്ക്ഷിണഃ |

തദാഗച്ഛത തൃപ്യന്തു മച്ഛിവാഃ പിശിതേന വഃ || 466 ||

"നിങ്ങൾ കയ്യൂക്കിന്റെ കൊഴുപ്പുനിമിത്തം യുദ്ധത്തിന്നാഗ്രഹിക്കുന്നവരാണോ? അപ്രകാരമാണെന്നാൽ, വന്നാലും; എന്റെ സൃഗാലങ്ങൾ നിങ്ങളുടെ മാംസംകൊണ്ട് തൃപ്തിപ്പെടട്ടെ."

യതോ നിയുക്തോ ദൌത്യേന തയാ ദേവ്യാ ശിവഃ സ്വയം |

ശിവദൂതീതി ലോകേƒസ്മിംസ്തതഃ സാ ഖ്യാതിമാഗതാ || 467 ||

യാതൊന്ന് ഹേതുവായിട്ട് ആ ദേവിയാൽ താനായ് തന്നെ ശിവൻ ദൂതഭാവത്തോടുകൂടി നിയോഗിക്കപ്പെട്ടുവോ അതു ഹേതുവായിട്ട് ആ ചണ്ഡികാദേവി ഈ ലോകത്തിൽ ശിവദൂതി എന്ന് പ്രസിദ്ധിയെ പ്രാപിച്ചു.

തേƒപി ശ്രുത്വാ വചോ ദേവ്യാഃ ശർവാഖ്യാതം മഹാസുരാഃ |

അമർഷാപൂരിതാ ജഗ്മുര്യത്ര കാത്യായനീ സ്ഥിതാ || 468 ||

ആ ശുംഭാദി മഹാസുരന്മാരും പരമേശ്വരനാൽ പറയപ്പെട്ട ചണ്ഡികയുടെ വാക്കിനെ കേട്ടിട്ട് കോപത്താൽ നിറയപ്പെട്ടവരായി ആ ദേവി യാതൊരുദിക്കിൽ ഇരുന്നിരുന്നുവോ അവിടെക്ക് ഗമിച്ചു.

തതഃ പ്രഥമമേവാഗ്രേ ശരശക്ത്യൃഷ്ടിവൃഷ്ടിഭിഃ |

വവർഷുരുദ്ധതാമർഷാസ്താം ദേവീമമരാരയഃ ||469||

അപ്പോൾ ശുംഭാദ്യസുരന്മാർ, വർദ്ധിച്ചിരിക്കുന്ന കോപത്തോടുകൂടിയവരായി, ആദ്യംതന്നെ ആ ദേവിയുടെ ഉരസ്സിൻ ബണേങ്ങളുടേയും വേലുകളുടേയും കുന്തങ്ങളുടേയും മാരികളെക്കൊണ്ട് വർഷിച്ചു.

സാ ച താന് പ്രഹിതാൻ ബാണാഞ്ഛൂലശക്തിപരശ്വധൻ |

ചിച്ഛേദ ലീലയാ$ff$ധ്മാതധനർമുക്ക്തൈർമ്മഹേഷുഭിഃ || 470 ||

ആ ദേവി അവരാൽ പ്രയോഗിക്കപ്പെട്ട ആ ശരങ്ങളേയും ശൂലം, വേൽ, കോടാലി ഇവകളേയും ശബ്ദത്തോടുകൂടിയ വില്ലിൽനിന്ന് അയക്കപ്പെട്ട മഹാബാണങ്ങളെക്കൊണ്ട് നിഷ്പ്രയാസം മുറിച്ചുകളഞ്ഞു.

തസ്യാഗ്രതസ്തഥാ കാളീ ശൂലപാതവിദാരിതാൻ |

ഖട്വാങ്ഗപോഥിതാംശ്ചാന്യാന് കുർവ്വതീ വ്യചരത്തദാ || 471 ||

അപ്പോൾ അതുപോലെതന്നെ കാളി മറ്റുചിലരെ ശൂലായുധംകൊണ്ടു പിളർക്കപ്പെട്ടവരായും ഖട്വാങ്ഗംകൊണ്ട് ചതയ്ക്കപ്പെട്ടവരായും ആക്കിക്കൊണ്ട് ആ ദേവിയുടെ മുൻപില് സഞ്ചരിച്ചു.

കമണ്ഡലുജലാക്ഷേപഹതവീര്യാൻ ഹതൌജസഃ |

ബ്രഹ്മാണീ ചാകരോച്ഛത്രൂന്  യേന യേന സ്മ ധാവതി || 472 ||

ബ്രഹ്മശക്തിയും ഏതു ദിക്കിൽക്കൂടി വേഗത്തിൽ സഞ്ചരിച്ചുവോ അവിടവിടെ കമണ്ഡലുവിൽനിന്നു ജലംകൊണ്ടു പ്രോക്ഷണം ചെയ്തു വീർയ്യമില്ലാത്തവരായും ഓജസ്സില്ലാത്തവരായും ആക്കി.

മാഹേശ്വരീ ത്രിശൂലേന തഥാ ചക്രേണ വൈഷ്ണവീ |

ദൈത്യാഞ്ജഘാന കൌമാരീ തഥാ ശക്ത്യാ$f$തികോപനാ || 473 ||

മഹേശ്വരിശക്തി ശൂലായുധംകൊണ്ടും വിഷ്ണുശക്തി ചക്രായുധംകൊണ്ടും ഏറ്റവും കോപത്തോടുകൂടിയവളായ സുബ്രഹ്മണ്യശക്തി വേലായുധംകൊണ്ടും അസുരന്മാരെ നിഗ്രഹിച്ചു.

ഐന്ദ്രീ കുലിശപാതേന ശതശോ ദൈത്യദാനവാഃ |

പേതുർവിദാരിതാഃ പൃഥ്വ്യാം രുധിരൌഘപ്രവർഷിണഃ || 474||

ഇന്ദ്രശക്തിയുടെ വജ്രായുധംകൊണ്ടുള്ള ആഘാതം നിമിത്തം അസംഖ്യം ദൈത്യന്മാരും ദാനവന്മാരും പിളർക്കപ്പെട്ടവരായി ധാരധാരയായ രക്തത്തെ പ്രവഹിപ്പിച്ചുകൊണ്ട് ഭൂമിയിൽ പതിച്ചു.

തുണ്ഡപ്രഹാരവിധ്വസ്താ ദംഷ്ട്രാഗ്രക്ഷതവക്ഷസഃ |

വാരാഹമൂർത്ത്യ ന്യപതംശ്ചക്രേണ ച വിദാരിതാഃ || 475 ||

വാരാഹമൂർത്തിയാല് മുഖംകൊണ്ടുള്ള അടിനിമിത്തം ധ്വംസിക്കപ്പെട്ടവരും ദംഷ്ട്രങ്ങളുടെ അഗ്രങ്ങൾകൊണ്ട് കീറപ്പെട്ട മാറിടത്തോടുകൂടിയവരും ചക്രായുധംകൊണ്ട് പിളർക്കപ്പെട്ടവരും പതിച്ചു.

നഖൈർവിദാരിതാംശ്ചാന്യാൻ ഭക്ഷയന്തീ മഹാസുരാൻ ।

നാരസിംഹീ ചചാരാജൌ നാദാപൂർണ്ണദിഗംബരാ || 476 ||

നരസിംഹശക്തി നഖങ്ങളെക്കൊണ്ട് കീറി പിളർക്കപ്പെട്ട മറ്റുചില മഹാസുരന്മാരെ ഭക്ഷിക്കുന്നവളായി ശബ്ദംകൊണ്ട് നിറയ്ക്കപ്പെട്ട ദിക്കുകളോടും ആകാശത്തോടും കൂടിയവളായി യുദ്ധഭൂമിയില് സഞ്ചരിച്ചു.

ചണ്ഡാട്ടഹാസൈരസുരാഃ ശിവദൂത്യഭിദൂഷിതാഃ ।

പേതുഃ പൃഥിവ്യാം പതിതാംസ്താംശ്ചഖാദാഥ സാ തദാ || 477 ||

അസുരന്മാർ ഘോരമായ അട്ടഹാസങ്ങളെക്കൊണ്ട് ശിവദൂതിയാൽ മൂർച്ഛിപ്പിക്കപ്പെട്ടവരായും പിളർക്കപ്പെട്ടവരായും ഭൂമിയിൽ പതിച്ചു; ഉടനെതന്നെ ആ ദേവി അവരെ ഭക്ഷിച്ചു.

ഇതി മാതൃഗണം ക്രുദ്ധം മർദയന്തം മഹാസുരാൻ।

ദൃഷ്ട്വാ ഽഭ്യുപായൈരവിവിധൈർനേശുർദേവാരിസൈനികാഃ ||478||

ഇപ്രകാരം പലവിധത്തിലുള്ള യുദ്ധോപായങ്ങളെക്കൊണ്ട് മഹാസുരന്മാരെ മർദ്ദിക്കുന്ന കോപിച്ച മാതൃഗണത്തെ കണ്ടിട്ട് അസുരസൈന്യങ്ങൾ ഓടിപ്പോയി.

പലായനപരാന് ദൃഷ്ട്വാ ദൈത്യാന് മാതൃഗണാർദ്ദിതാൻ ।

യോദ്ധുമഭ്യായയൌ ക്രുദ്ധോ രക്തബീജോ മഹാസുരഃ || 479 ||

രക്തബീജൻ എന്ന മഹാസുരൻ, അസുരന്മാരെ മാതൃഗണങ്ങളാൽ പീഡിപ്പിക്കപ്പെട്ടവരായും ഓടിപ്പോകുന്നതിൽ താല്പര്യമുള്ളവരായും കണ്ട്, കോപവിഷ്ടനായ്, യുദ്ധത്തിന്നായ് അടുത്തു.

രക്തബിന്ദുര്യദാ ഭൂമൌ പതത്യസ്യ ശരീരതഃ ।

സമുത്പതതി മേദിന്യാം തത്പ്രമാണസ്തദാസുരഃ || 480 ||

ഈ രക്തബീജന്റെ ദേഹത്തിൽനിന്ന് ചോരത്തുള്ളി ഭൂമിയില് വീഴുന്ന ഉടനെതന്നെ അവനെപ്പോലെയുള്ള ഒരു മഹാസുരൻ ഭൂമിയിൽനിന്ന് ഉത്ഭവിക്കുന്നു.

യുയുധേ സ ഗദാപാണിരിന്ദ്രശക്ത്യാ മഹാസുരഃ ।

തതശ്ചൈന്ദ്രീ സ്വവജ്രേണ രക്തബീജമതാഡയത് || 481 ||

ആ രക്തബീജമഹാസുരന് കയ്യിൽ ഗദ ധരിച്ചുംകൊണ്ട് ഐന്ദ്രിയോടുകൂടി യുദ്ധംചെയ്തു; അതിനാൽ, ആ ഇന്ദ്രശക്തിയും തന്റെ വജ്രായുധംകൊണ്ട് രക്തബീജനെ താഡിച്ചു.

കലിശേനാഹതസ്യാശു ബഹു സുസ്രാവ ശോണിതം |

സമുത്തസ്ഥുസ്തതോ യോധാസ്തദ്രൂപാസ്തത്പരാക്രമാഃ ||482||

വജ്രായുധംകൊണ്ട് താഡിതനായ അവങ്കൽനിന്ന്, തത് ക്ഷണം വളരെ ചോര സ്രവിച്ചു. ആ ശോണിതത്തിൽനിന്ന് അവന്റെ രൂപത്തോടുകൂടിയവരായ് അവനെപ്പോലെ പരാക്രമമുള്ളവരായ യോദ്ധാക്കള് പൊങ്ങി.

യാവന്തഃ പതിതാസ്തസ്യ ശരീരാദ്രക്തബിന്ദവഃ |

താവന്തഃ പുരുഷാ ജാതാസ്തദ്വീര്യബലവിക്രമാഃ || 483 ||

അവന്റെ ശരീരത്തിൽനിന്ന്, എത്രകണ്ട് ചോരത്തുള്ളികൾ പതിച്ചുവോ, അത്രകണ്ട്, അവനെപ്പോലെ വീർയ്യത്തോടും വിക്രമത്തോടും കൂടിയവരായ പുരുഷന്മാര് ആവിർഭവിച്ചു.

തേ ചാപി യുയുധുസ്തത്ര പുരുഷാ രക്തസംഭവാഃ |

സമം മാതൃഭിരത്യുഗ്രശസ്ത്രപാതാതിഭീഷണം ||484||

ആ സമയം രക്തത്തിൽനിന്നും ഉത്ഭവിച്ചവരായ ആ പുരുഷന്മാരും മാതൃഗണങ്ങളോടുകൂടി അത്യുഗ്രങ്ങളായ ശസ്ത്രങ്ങളുടെ പതനം നിമിത്തം അതിഭയങ്കരമാകുംവണ്ണം യുദ്ധം ചെയ്തു.

പുനശ്ച വജ്രപാതേന ക്ഷതമസ്യ ശിരോ യദാ |

വവാഹ രക്തം പുരുഷാസ്തതോ ജാതാഃ സഹസ്രശഃ || 485 ||

പിന്നെയും വജ്രപാതത്താൽ ഈ രക്തബീജന്റെ ശിരസ്സ് മുറിവേറ്റസമയം, ചോര പ്രവഹിച്ചു; ആ രക്തപ്രവാഹത്തിൽനിന്ന് അസംഖ്യം പുരുഷന്മാർ ഉത്ഭൂതരായി.

വൈഷ്ണവീ സമരേ ചൈനം ചക്രേണാഭിജഘാന ഹ |

ഗദയാ താഡയാമാസ ഐന്ദ്രീ തമസുരേശ്വരം || 486 ||

യുദ്ധത്തില് വിഷ്ണുശക്തിയും ഈ രക്തബീജനെ ചക്രായുധംകൊണ്ട് ഊക്കോടെ ഹനിച്ചു. ഇന്ദ്രശക്തി ആ അസുരശ്രേഷ്ഠനെ ഗദകൊണ്ട് താഡിച്ചു.

വൈഷ്ണവീചക്രഭിന്നസ്യ രുധിരസ്രാവസംഭവൈഃ |

സഹസ്രശോ ജഗദ്വ്യാപ്തം തത്പ്രമാണൈർമഹാസുരൈഃ ||487 ||

വൈഷ്ണവിയുടെ ചക്രായുധംകൊണ്ട് മുറിവേല്പിക്കപ്പെട്ട അവന്റെ രക്തപ്രവാഹത്തിൽനിന്നു സംഭവിച്ചവരായി അവനെപ്പോലെയുള്ളവരായ മഹാസുരന്മാരെക്കൊണ്ട് ഭവനം ആയിരക്കണക്കായി വ്യാപിക്കപ്പെട്ടു.

ശക്ത്യാ ജഘാന കൌമാരീ വാരാഹീ ച തഥാ{സിനാ |

മാഹേശ്വരീ ത്രിശൂലേന രക്തബീജം മഹാസുരം || 488 ||

കുമാരശക്തി വേൽകൊണ്ടും വരാഹശക്തി വാൾക്കൊണ്ടും, മഹേശ്വരശക്തി ശൂലംകൊണ്ടും രക്തബീജനെന്ന മഹാസുരനെ താഡിച്ചു.

സ ചാപി ഗദയാ ദൈത്യഃ സർവ്വ ഏവാഹനത് പൃഥക് |

മാതൄഃ കോപസമാവിഷ്ടോ രക്തബീജോ മഹാസുരഃ || 489 ||

ആ രക്തബീജന് എന്ന മഹാസുരനായ ദൈത്യനും കോപത്തോടുകൂടിയവനായിട്ട് ഗദകൊണ്ട് എല്ലാ മാതൃക്കളേയും വേറെ വേറെ പ്രഹരിച്ചു.

തസ്യാഹതസ്യ ബഹുധാ ശക്തിശൂലാദിഭിർഭുവി |

പപാത യോ വൈ രക്തൗഘസ്തേനാസഞ്ഛതശോ ƒ സുരാഃ || 490 ||

വേൽ ശൂലം മുതലായവയാല് പല പ്രകാരത്തിൽ താഡിക്കപ്പെട്ട അവന്റെ യാതൊരു രക്തസമൂഹം പതിച്ചുവോ, അതുനിമിത്തം അസംഖ്യം അസുരന്മാർ ഉണ്ടായി.

തൈശ്ചാസുരാസൃക് സംഭൂതൈരസുരൈഃ സകലം ജഗത് |

വ്യാപ്തമാസീത്തതോ ദേവാ ഭയമാജഗ്മുരുത്തമം || 491 ||

രക്തബീജന്റെ രക്തത്തിൽനിന്നുണ്ടായ ആ അസുരന്മാരെക്കൊണ്ടുതന്നെ ജഗത്തുമുഴുവനും വ്യാപിക്കപ്പെട്ടതായ് തീർന്നു; അതുനിമിത്തം ദേവന്മാർ അതിയായ ഭയത്തെ പ്രാപിച്ചു.

താന് വിഷണ്ണാന് സുരാന് ദൃഷ്ട്വാ ചണ്ഡികാ പ്രാഹ സത്വരാ |

ഉവാച കാലീം ചാമുണ്ഡേ വിസ്തീർണ്ണം വദനം കുരു || 492 ||

ചണ്ഡികാദേവി ആ ദേവന്മാരെ വിഷാദത്തോടുകൂടിയവരായ് കണ്ടിട്ട്,

യുദ്ധവേഗത്തോടുകൂടിയവളായ "അല്ലയോ ചാമുണ്ഡേ! മുഖത്തെ വിസ്താരമുള്ളതാക്കി ചെയ്താലും." എന്ന് കാളിദേവിയോട് അരുളിച്ചെയ്തു.

മച്ഛസ്ത്രപാതസംഭൂതാന് രക്തബിന്ദൂന് മഹാസുരാന് |

രക്തബിന്ദോഃ പ്രതീച്ഛ ത്വം വക്ത്രേണാനേന വേഗിതാ || 493 ||

"നീ എന്റെ ആയുധമേറ്റ് ഉണ്ടാകുന്ന രക്തബിന്ദുക്കളാകുന്ന മഹാസുരന്മാരെ, രക്തബിന്ദുവിൽനിന്നുതന്നെ ഈ വിസ്തീർണ്ണമുഖംകൊണ്ട് വേഗത്തോടുകൂടി ഗ്രഹിച്ചാലും.

ഭക്ഷയന്തീ ചര രണേ തദുത്പന്നാന്മഹാസുരാൻ|

ഏവമേഷ ക്ഷയം ദൈത്യഃ ക്ഷീണരക്തോ ഗമിഷ്യതി || 494 ||

"അവങ്കൽനിന്നുത്ഭവിച്ചവരായ മഹാസുരന്മാരെ ഭക്ഷിക്കുന്നവളായിട്ട്, യുദ്ധത്തില് സഞ്ചരിച്ചാലും; ഈ രക്തബീജന് ഇപ്രകാരം രക്തം ക്ഷയിച്ചവനായി നാശത്തെ പ്രാപിക്കും.

ഭക്ഷ്യമാണാസ്ത്വയാ ചോഗ്രാ ന ചോത്പത്സ്യന്തി ചാപരേ |

ഇത്യുക്ത്വാ താം തതോ ദേവീ ശൂലേനാഭിജഘാന തം || 495||

"നിന്നാൽ ഘോരന്മാരായ അസുരന്മാർ ഭക്ഷിക്കപ്പെട്ടവരായാൽ വേറെ ഉണ്ടാകുകയില്ല"; ചണ്ഡികാദേവി ആ കാളിയോട് ഇപ്രകാരം അരുളിയശേഷം ഉടനെ ആ രക്തബീജനെ ശൂലംകൊണ്ട് താഡിച്ചു.

മുഖേന കാളീ ജഗൃഹേ രക്തബീജസ്യ ശോണിതം || 496||

തതോ$f$സാവാജഘാനാഥ ഗദയാ തത്ര ചണ്ഡികാം |

"കാളി മുഖംകൊണ്ട് രക്തബീജന്റെ രക്തത്തേ കുടിച്ചു; ആ സമയം അതിനാൽ, ഉടനെ ഈ രക്തബീജൻ ഗദകൊണ്ട് ചണ്ഡികയെ താഡിച്ചു."

ന ചാസ്യാ വേദനാം ചക്രേ ഗദാപാതോ$f$ല്പികാമപി || 497||

തസ്യാഹതസ്യ ദേഹാത്തു ബഹു സുസ്രാവ ശോണിതം|

ഗദാഘാതം ദേവിക്ക് സ്വല്പംപോലും വേദനയേ ഉണ്ടാക്കിയില്ല; നേരെമറിച്ച് ചണ്ഡികാശസ്ത്രാഹതനായ രക്തബീജന്റെ ശരീരത്തിങ്കൽനിന്ന് വളരെ ചോര ഒഴുകുകയും ചെയ്തു.

യതസ്തതസ്തദ്വക്ത്രേണ ചാമുണ്ഡാ സമ്പ്രതീച്ഛതി || 498||

മുഖേ സമുദ്ഗതാ യേ$f$സ്യാ രക്തപാതാന്മഹാസുരാഃ |

താംശ്ചഖാദാഥ ചാമുണ്ഡാ പപൌ തസ്യ ച ശോണിതം || 499||

ആ ശോണിതത്തെ ചാമുണ്ഡാദേവി മുഖംകൊണ്ട് എവിടെ വീണുവോ അവിടെനിന്നെല്ലാം ഗ്രഹിച്ചു; രക്തബീജന്റെ ശോണിതപതനംകൊണ്ട് യാതൊരു മഹാസുരന്മാർ ഈ ചാമുണ്ഡയുടെ മുഖത്തിൽ ഉത്ഭവിച്ചുവോ അവരെയെല്ലാം ചാമുണ്ഡാദേവി ഭക്ഷിച്ചുകളഞ്ഞു: ആ രക്തബീജന്റെ രക്തത്തെ പാനം ചെയ്കയും ചെയ്തു.

ദേവീ ശൂലേന വജ്രേണ ബാണൈരസിഭിരൃഷ്ടിഭിഃ |

ജഘാന രക്തബീജം തം ചാമുണ്ഡാപീതശോണിതം || 500||

ചണ്ഡികാദേവി ശൂലായുധംകൊണ്ടും വജ്രായുധംകൊണ്ടും ശരങ്ങൾകൊണ്ടും ഖഡ്ഗങ്ങളെക്കൊണ്ടും കുന്തങ്ങളെക്കൊണ്ടും ചാമുണ്ഡയാല് പാനംചെയ്യപ്പെട്ട ചോരയോടുകൂടിയ ആ രക്തബീജനെ ഹനിച്ചു.

സ പപാത മഹീപ്രിഷ്ഠേ ശസ്ത്രസംഘസമാഹതഃ ।

നീരക്തശ്ച മഹീപാല രക്തബീജോ മഹാസുരഃ || 501 ||

ഹേ രാജാവേ! ആ രക്തബീജൻ എന്ന മഹാസുരൻ ആയുധസമൂഹങ്ങളാൽ ഏറ്റവും താഡിക്കപ്പെട്ടവനായി നിശ്ശേഷം നശിച്ചിരിക്കുന്ന രക്തത്തോടുകൂടിയവനായി ഭൂമിതലത്തിൽ പതിച്ചു.

തതസ്തേ ഹർഷമതുലമവാപുസ്ത്രിദശാ നൃപ ।

തേഷാം മാതൃഗണോ ജാതോ നനര്താസൃങ്മദോദ്ധതഃ ||ഓം|| 502||

ഹേ രാജാവേ! ആ ദേവന്മാർ തന്മൂലം തുല്യമില്ലാത്ത സന്തോഷത്തെ പ്രാപിച്ചു; ആ രക്തബീജൻ ഹനിക്കപ്പെട്ടപ്പോൾ മാതൃസമൂഹം രുധിരപാനമദംകൊണ്ടു ജൃംഭിച്ചതായി നൃത്തം ചെയ്തു.

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

രക്തബീജവധോ നാമ അഷ്ടമോƒധ്യായഃ ||

രക്തബീജവധം എന്ന എട്ടാമദ്ധ്യായം സമാപ്തം ||

അസ്മിന്നദ്ധ്യായേ ശ്ലോകഃ 61. ആദിതഃ ശ്ലോകാഃ 405
അസ്മിന്നദ്ധ്യായേ മന്ത്രാഃ 63. ആദിതഃ മന്ത്രാഃ 502.

|| അഥ നവമോƒധ്യായഃ ||

ധ്യാനം

ഓം ബന്ധൂകകാഞ്ചനനിഭം രുചിരാക്ഷമാലാം

പാശാങ്കുശൌ ച വരദാം നിജബാഹുദണ്ഡൈഃ|
ബിഭ്രാണമിന്ദുശകലാഭരണം ത്രിനേത്ര-

മർദ്ധാംബികേശമനിശം വപുരാശ്രയാമി||

'ഓം' രാജോവാച ||503|| രാജാവു പറഞ്ഞു:

വിചിത്രമിദമാരഖ്യാതം ഭഗവൻ ഭവതാ മമ |

ദേവ്യാശ്ചരിതമാഹാത്മ്യം രക്തബീജവധാശ്രിതം || 504 ||
അല്ലയോ ഭഗവാനേ! ഭവാനാല് എനിക്കുവേണ്ടി, രക്തബീജവധത്തെ സംബന്ധിച്ച ആശ്ചർയ്യമായ ഈ ദേവിയുടെ ചരിത്രമാഹാത്മ്യം പറയപ്പെട്ടു.

ഭൂയശ്ചേച്ഛാമ്യഹം ശ്രോതും രക്തബീജേ നിപാതിതേ |

ചകാര ശുംഭോ യത്കർമ്മ നിശുംഭശ്ചാതികോപനഃ ||505||
രക്തബീജൻ ഹനിക്കപ്പെട്ടപ്പോൾ ഏറ്റവും കോപത്തോടുകൂടിയവനായ ശുംഭനും, നിശുംഭനും യാതൊരു കർമ്മം ചെയ്തുവോ അതിനെയെല്ലാം, ഞാൻ കേൾക്കുന്നതിന് അതിയായി ആഗ്രഹിക്കുന്നു.

ഋഷിരുവാച ||506 || ഋഷി പറഞ്ഞു:

ചകാര കോപമതുലം രക്തബീജേ നിപാതിതേ |

ശുംഭാസുരോ നിശുംഭശ്ച ഹതേഷ്വന്യേഷു ചാഹവേ || 506 ||
യുദ്ധത്തിൽ രക്തബീജൻ ഹനിക്കപ്പെട്ടശേഷം, മറ്റുള്ളവരും ഹനിക്കപ്പെട്ടപ്പോൾ ശുംഭാസുരനും നിശുംഭനും തുല്യമില്ലാത്തതായ കോപത്തെ കയ്ക്കൊണ്ടു.

ഹന്യമാനം മഹാസൈന്യം വിലോക്യാമർഷമുദ്വഹൻ |

അഭ്യധാവന്നിശുംഭോƒഥ മുഖ്യയാസുരസേനയാ || 507 ||

നിശുംഭന് കൊല്ലപ്പെടുന്നതായ വലുതായ സൈന്യത്തെ കണ്ടിട്ട്, കോപത്തെ വഹിക്കുന്നവനായി, പ്രധാനപ്പെട്ട അസുരസൈന്യത്തെ മുഴുവനുംകൂടി നേരിട്ടെതിർത്തു.

തസ്യാഗ്രതസ്തഥാ പൃഷ്ഠേ പാർശ്വയോശ്ച മഹാസുരാഃ |

സന്ദഷ്ടൌഷ്ഠപുടാഃ ക്രുദ്ധാ ഹന്തും ദേവീമുപായയുഃ || 509||

അവന്റെ മുൻപിലും പുറകിലും അതുപോലെതന്നെ ഇരുവശങ്ങളിലും മഹാസുരന്മാർ കോപത്തോടുകൂടിയവരായി ചുണ്ടുകളെ കടിച്ചുകൊണ്ട് ദേവിയെ ഹനിക്കുന്നതിന്നായി അടുത്തു.

ആജഗാമ മഹാവീര്യഃ ശുംഭോഽപി സ്വബലൈർവൃതഃ |

നിഹന്തും ചണ്ഡികാം കോപാത്കൃത്വാ യുദ്ധം തു മാതൃഭിഃ || 510 ||

അതിപരാക്രമിയായ ശുംഭനും തന്റെ സൈന്യങ്ങളാൽ പരിവൃതനായി, സപ്തമാതൃക്കളോടുകൂടി യുദ്ധം ചെയ്ത്, ആ സമയം കോപം നിമിത്തം ചണ്ഡികയെ നിഗ്രഹിക്കുന്നതിനായ് അടുത്തു.

തതോ യുദ്ധമതീവാസീദ്ദേവ്യാ ശുംഭനിശുംഭയോഃ |

ശരവർഷമതീവോഗ്രം മേഘയോരിവ വർഷതോഃ || 511 ||

ആ സമയം രണ്ടു മേഘങ്ങളിൽ നിന്നെന്നപോലെ ശരവൃഷ്ടിയെ പൊഴിക്കുന്നവരായ ശുംഭനിശുംഭന്മാർക്ക് ദേവിയോടുകൂടി ഏറ്റവും ഘോരമായ യുദ്ധം ഉണ്ടായി.

ചിച്ഛേദാസ്താഞ്ഛരാംസ്താഭ്യാം ചണ്ഡികാ സ്വശരോത്കരൈഃ |

താഡയാമാസ ചാങ്ഗേഷു ശസ്ത്രൌഘൈരസുരേശ്വരൌ || 512 ||

അവരാല് എയ്യപ്പെട്ട ബാണങ്ങളെ, ദേവി തന്റെ ശരനികരങ്ങളെക്കൊണ്ട് ഛേദിച്ചു; രണ്ടു അസുരേശ്വരന്മാരെയും അംഗങ്ങളില് ആയുധസമൂഹങ്ങൾകൊണ്ട് താഡിക്കുകയും ചെയ്തു.

നിശുംഭോ നിശിതം ഖഡ്ഗം ചർമ്മ ചാദായ സുപ്രഭം |

അതാഡയന്മൂർദ്ധ്നി സിംഹം ദേവ്യാ വാഹനമുത്തമം || 513 ||

നിശുംഭൻ മൂർച്ചയുള്ള വാളും നല്ല പ്രകാശമുള്ള പരിചയും എടുത്തുകൊണ്ട് ദേവിയുടെ ശ്രേഷ്ഠമായ വാഹനമായ സിംഹത്തെ മൂർദ്ധാവില് വെട്ടി.

താഡിതേ വാഹനേ ദേവീ ക്ഷുരപ്രേണാസിമുത്തമം |

നിശുംഭസ്യാശു ചിച്ഛേദ ചർമ്മ ചാപ്യഷ്ടചന്ദ്രകം || 514||

വാഹനമായ സിംഹം താഡിക്കപ്പെട്ടപ്പോൾ ചണ്ഡികാദേവി കത്തിയമ്പുകൊണ്ട് നിശുംഭന്റെ ശ്രേഷ്ഠമായ വാളിനേയും എട്ടു ചന്ദ്രപ്പറയോടുകൂടിയ പരിചയേയും വേഗത്തിൽ ഛേദിച്ചു.

ഛിന്നേ ചർമ്മണി ഖഡ്ഗേ ച ശക്തിം ചിക്ഷേപ സോഽസുരഃ |

താമപ്യസ്യ ദ്വിധാ ചക്രേ ചക്രേണാഭിമുഖാഗതാം || 515||

പരിചയും വാളും ഛേദിക്കപ്പെട്ടപ്പോൾ ആ അസുരന് വേലിനെ എറിഞ്ഞു; നിശുംഭന്റെ നേരിട്ടുവന്നതായ അതിനേയും ചക്രായുധംകൊണ്ട് രണ്ടാക്കി.

കോപാധ്മാതോ നിശുംഭോ?ഥ ശൂലം ജഗ്രാഹ ദാനവഃ |

ആയാതം മുഷ്ടിപാതേന ദേവീ തച്ചാപ്യചൂർണ്ണയത് || 516||

അപ്പോള് കോപാവിഷ്ടനായ നിശുംഭാസുരൻ ശൂലായുധത്തെ കയ്യിലെടുത്ത് പ്രയോഗിച്ച ദേവി നേരിട്ടുവരുന്നതായ അതിനേയും മുഷ്ടിപ്രഹരംകൊണ്ടി പൊടിയാക്കി.

ആവിധ്യാഥ ഗദാം സോ?പി ചിക്ഷേപ ചണ്ഡികാം പ്രതി |

സാപി ദേവ്യാ ത്രിശൂലേന ഭിന്നാ ഭസ്മത്വമാഗതാ || 517 ||

ഉടനെ അവനും ഗദയെ ചുഴറ്റിക്കൊണ്ട് ദേവിക്കുനേരെ എറിഞ്ഞു. ആ ഗദയും ദേവിയാല് ത്രിശൂലംകൊണ്ട് പിളർക്കപ്പെട്ടതായി വെണ്ണിറെന്നപോലെ ആയ്ത്തീർന്നു.

തതഃ പരശുഹസ്തം തമായാന്തം ദൈത്യപുംഗവം |

ആഹത്യ ദേവീ ബാണൌഘൈരപാതയത ഭൂതലേ || 518 ||

അതിൽപിന്നെ വെണ്മഴു കയ്യിലെടുത്തവനായി നേരിട്ടുവരുന്ന ആ അസുരശ്രേഷ്ഠനെ, ദേവി ശരസമൂഹങ്ങളെക്കൊണ്ട് പ്രഹരിച്ച് നിലത്തു വീഴ്ത്തി.

തസ്മിന്നിപതിതേ ഭൂമൌ നിശുംഭേ ഭീമവിക്രമേ |

ഭ്രാതര്യതീവ സംക്രുദ്ധഃ പ്രയയൌ യോദ്ധുമംബികാം || 519 ||

ആ ഘോരപരാക്രമശാലിയായ നിശുംഭന് എന്ന അനുജൻ, ഭൂമിയിൽ പതിച്ചപ്പോൾ ഏറ്റവും കോപത്തോടുകൂടിയവനായ ശുംഭാസുരൻ, ദേവിയോട് യുദ്ധം ചെയ്യുന്നതിനായി ഓടിയടുത്തു.

സ രഥസ്ഥസ്തഥാത്യുച്ചൈർഗൃഹീതപരമായുധൈഃ |

ഭുജൈരഷ്ടാഭിരതുലൈർവ്യപ്യാശേഷം ബഭൌ നഭഃ || 520 ||

ആ സ്ഥിതിയിൽ രഥാരൂഢനായ അവന് ശ്രേഷ്ഠായുധങ്ങളെ ധരിച്ചവയായ തുല്യമില്ലാത്തവയായ ശക്തിയേറിയ എട്ടു കൈകളെക്കൊണ്ട് ആകാശത്തെ മുഴവന് വ്യാപിച്ച് വിലസി.

തമായാന്തം സമാലോക്യ ദേവീ ശംഖമവാദയത് |

ജ്യാശബ്ദം ചാപി ധനുഷശ്ചകാരാതീവ ദുഃസഹം || 521 ||

ദേവിയും അടുത്തുവരുന്നതായ അവനെ കണ്ടിട്ട് ശംഖത്തെ മുഴക്കി; ഏറ്റം ദുസ്സഹമായ വില്ലിന്റെ ഞാണൊലിയേയും ചെയ്തു.

പൂരയാമാസ കകുഭോ നിജഘണ്ടാസ്വനേന ച |

സമസ്തദൈത്യസൈന്യാനാം തേജോവധവിധായിനാ || 522 ||
എല്ലാ അസുരസേനകളുടേയും തേജസ്സുകളുടെ വിനാശത്തെ ചെയ്യുന്നതായ തന്റെ ഘണ്ടാനാദംകൊണ്ടും ദിക്കുകളെ പൂരിപ്പിച്ചു.

തതഃ സിംഹോ മഹാനാദൈസ്ത്യാജിതേഭമഹാമദൈഃ |

പൂരയാമാസ ഗഗനം ഗാം തഥൈവ ദിശോ ദശ || 523 ||
ആ സമയം സിംഹം ആനകളുടെ അതിയായ ഗർവ്വത്തെ കളയിക്കുന്ന ഗംഭീരഗർജ്ജനങ്ങളെക്കൊണ്ട് ആകാശത്തേയും ഭൂമിയേയും പത്തു ദിക്കുകളേയും പൂരിപ്പിച്ചു.

തതഃ കാളീ സമുത്പത്യ ഗഗനം ക്ഷമാമതാഡയത് |

കരാഭ്യാം തന്നിനാദേന പ്രാക് സ്വനാസ്തേ തിരോഹിതാഃ || 524 ||
അപ്പോൾ കാളി ആകാശത്തിലോട്ടു കുതിച്ച്, ഭൂമിയെ ഇരുകൈകൾകൊണ്ടും അടിച്ചു; ആ ശബ്ദംകൊണ്ട് ആ മുമ്പുണ്ടായ ശബ്ദങ്ങളെല്ലാം മൂടപ്പെട്ടു.

അട്ടാട്ടഹാസമശിവം ശിവദൂതീ ചകാര ഹ |

തൈഃ ശബ്ദൈരസുരാസ്ത്രേസുഃ ശുംഭഃ കോപം പരം യയൌ || 525||
ശിവദൂതിയെന്ന ദേവി അതിഭയങ്കരമാംവണ്ണം അത്യുച്ചമായ അട്ടഹാസത്തെ ചെയ്തു; ആ ശബ്ദങ്ങളെക്കൊണ്ട് അസുരന്മാർ നടുനടുങ്ങി; ശുംഭൻ അതിയായ കോപത്തെ കയ്ക്കൊണ്ടു.

ദുരാത്മംസ്തിഷ്ഠ തിഷ്ഠേതി വ്യാജഹാരാംബികാ യദാ |

തദാ ജയേത്യഭിഹിതം ദേവൈരാകാശസംസ്ഥിതൈഃ ||526||
"എടാ ദുഷ്ടാ! നിൽക്ക് നിൽക്ക്," എന്നിങ്ങനെ യാതൊരുസമയം, ദേവി അരുളിച്ചെയ്തുവോ, അപ്പോൾ, ആകാശത്തിൽ സ്ഥിതിചെയ്തിരുന്ന ദേവന്മാരാൽ "ജയിച്ചാലും" എന്ന് ഘോഷിക്കപ്പെട്ടു.

ശുംഭേനാഗത്യ യാ ശക്തിർമുക്താ ജ്വാലാതിഭീഷണാ |

ആയാന്തീ വഹ്നികൂടാഭാ സാ നിരസ്താ മഹോല്കയാ || 527 ||
ശുംഭനാൽ അടുത്തുചെന്ന്, തേജസ്സുകൊണ്ട് അതി ഭയങ്കരമായ യാതൊരു വേൽ എറിയപ്പെട്ടുവോ, അതു അഗ്നിശിഖപോലെ ശോഭയോടുകൂടി നേരിട്ടുവരുന്നത് മഹോൽക്കാ എന്ന ദേവിയുടെ വേൽകൊണ്ട് നിരസിക്കപ്പെട്ടു.

സിംഹനാദേന ശുംഭസ്യ വ്യാപ്തം ലോകത്രയാന്തരം |

നിർഘാതനിഃസ്വനോ ഘോരോ ജിതവാനവനീപതേ || 528 ||

ഹേ രാജാവേ! ശുംഭന്റെ സിംഹനാദംകൊണ്ട് മൂന്നുലോകങ്ങളുടേയും അന്തഭാഗം വ്യാപിക്കപ്പെട്ട ഭയങ്കരമായ ഇടിമുഴക്കവും അതിശയിക്കപ്പെട്ടു.

ശുംഭമുക്താന് ശരാൻ ദേവീ ശുംഭസ്തത്പ്രഹിതാന് ശരാൻ |

ചിച്ഛേദ സ്വശരൈരുഗ്രൈഃ ശതശോ$f$ഥ സഹസ്രശഃ || 529 ||

പിന്നെ ശുംഭനാൽ പ്രയോഗിക്കപ്പെട്ട ശരങ്ങളെ ദേവിയും ദേവിയാൽ അക്കയ്യപ്പെട്ട ശരങ്ങളെ ശുംഭനും, രൗദ്രങ്ങളായിരിക്കുന്ന തങ്ങളുടെ ശരങ്ങളെക്കൊണ്ട്, നൂറ്റുക്കണക്കായും ആയിരക്കണക്കായും മുറിച്ചുവീഴ്ത്തി.

തതഃ സാ ചണ്ഡികാ ക്രുദ്ധാ ശൂലേനാഭിജഘാന തം |

സ തദാ$f$ഭിഹതോ ഭൂമൌ മൂർച്ഛിതോ നിപപാത ഹ || 530 ||

അതിനാൽ ആ ചണ്ഡികാദേവി കോപത്തോടുകൂടിയവാളായ്, അവനെ കോപത്തോടുകൂടിയവളായ്, അവനെ ശൂലംകൊണ്ട് ഊക്കോടെ കത്തി, അവൻ അപ്പോൾ കുത്തേറ്റവനായി പ്രജ്ഞയറ്റ് ഭൂമിയിൽ പതിച്ചു, ആശ്ചര്യം!

തതോ നിശ്ശുംഭഃ സമ്പ്രാപ്യ ചേതനാമാത്തകാർമുകഃ |

ആജഘാന ശരൈർദേവീം കാലീം കേസരിണം തഥാ || 531 ||

ആ സമയം നിശുംബന് ബോധം തെളിഞ്ഞെഴുനീറ്റ്, ചാപത്തെ സജ്യമാക്കിക്കൊണ്ട് അസ്ത്രങ്ങളാൽ ദേവിയേയും കാളിയേയും സിംഹത്തേയും താഡിച്ചു.

പുനശ്ച കൃത്വാ ബാഹൂനാമയുതം ദനുജേശ്വരഃ |

ചക്രായുധേന ദിതിജശ്ഛാദയാമാസ ചണ്ഡികാം ||532 ||

അതു കൂടാതെ, ദിതിസുതനായ ആ അസുര രാജാവ്, പതിനായിരം കൈകളെ (സ്വമയകൊണ്ട്) ഗ്രഹിച്ച്, പതിനായിരം ചക്രങ്ങളാല് ദേവിയെ മൂടി.

തതോ ഭഗവതീ ക്രുദ്ധാ ദുർഗ്ഗാ ദുർഗ്ഗാർത്തിശിനീ |

ചിച്ഛേദ താനി ചക്രാണി സ്വശരൈഃ സായകാംശ്ച താന് || 533||

അപ്പോൾ അറിയപ്പെട്ടുവാൻ കഴിയാത്തവയായ ദുഃഖങ്ങളെ നശിപ്പിക്കുന്നവളും സർവ്വേശ്വരിയും ആയ ചണ്ഡികാദേവി കോപത്തോടുകൂടിയവളായി തന്റെ ബാണങ്ങളെക്കൊണ്ട് ആ ചക്രങ്ങളേയും ആ അമ്പുകളേയും, ആസകലം ഛേദിച്ചു.

തതോ നിശ്ശുംഭോ വേഗേന ഗദാമാദായ ചണ്ഡികാം |

അഭ്യധാവത വൈ ഹന്തും ദൈത്യസേനാസമാവൃതഃ || 534||

അതിനാല് നിശ്ശുംഭന് ഗദയെ എടുത്തുകൊണ്ട് അസുരസൈന്യത്താല് ചുറ്റപ്പെട്ടവനായിട്ട് ദേവിയെ നിഗ്രഹിക്കുന്നതിനായി ഉക്കോടെ നേരിട്ടു.

തസ്യാപതത ഏവാശു ഗദാം ചിച്ഛേദ ചണ്ഡികാ |

ഖഡ്ഗേന ശിതധാരേണ സ ച ശൂലം സമാദദേ || 535 ||

അവന് വരുന്നവരവിൽതന്നെ ഗദയെ ചണ്ഡികാദേവി മൂർച്ചയുള്ള വാൾകൊണ്ട് വേഗത്തിൽ മുറിച്ചു! ഉടനെ അവന് ശൂലത്തെ കയ്ക്കൊണ്ടു.

ശൂലഹസ്തം സമായാന്തം നിശ്ശുംഭമമരാർദ്ദനം |

ഹൃദി വിവ്യാധ ശൂലേന വേഗാവിദ്ധേന ചണ്ഡികാ || 536 ||

ദേവി ദേവോപദ്രകനും കയ്യിൽ ശൂലത്തോടുകൂടിയവനായ് നേരിട്ടുവരുന്നവനുമായ നിശ്ശുംഭനെ ഊക്കോടുകൂടി ചുഴറ്റിയെറിഞ്ഞതായ ശൂലംകൊണ്ട് മാറിടത്തിൽ പിളർന്നു.

ഭിന്നസ്യ തസ്യ ശൂലേന ഹൃദയാന്നിഃസൃതോഽപരഃ |

മഹാബലോ മഹാവീര്യസ്തിഷ്ഠേതി പുരുഷോ വദന് || 537 ||

ശൂലംകൊണ്ട് പിളർക്കപ്പെട്ട് അവന്റെ മാറിടത്തിൽനിന്ന് അതിബലവാനായ് അതിവീർയ്യവാനായ വേറെ ഒരുവൻ “നില്ക്ക” എന്നു പറ‘ഞ്ഞുകൊണ്ട് പുറത്തുവന്നു.

തസ്യ നിഷ്ക്രാമതോ ദേവീ പ്രഹസ്യ സ്വനവത്തതഃ |

ശിരശ്ചിച്ഛേദ ഖഡ്ഗേന തതോഽസാവപതദ്ഭുവി || 538 ||

അനന്തരം ചണ്ഡികാദേവി, ഉച്ചത്തിൽ അട്ടഹസിച്ച് പുറത്തുവരുന്നവനായ അവന്റെ ശിരസ്സിനെ വാൾകൊണ്ട് ’വെട്ടിമുറിച്ച്’ അതിനാൽ ഇവൻ ഭൂമിയിൽ പതിച്ചു.

തതഃ സിംഹശ്ചഖാദോഗ്രം ദംഷ്ട്രാക്ഷുണ്ണശിരോധരാന്|

അസുരാംസ്താംസ്തഥാ കാലീ ശിവദൂതീ തഥാപരാന് || 539 ||

അനന്തരം സിംഹം ഘോരദംഷ്ട്രങ്ങളെക്കൊണ്ട് മുറിവേല്പിക്കപ്പെട്ട കഴുത്തുകളോടുകൂടിയവരായ ആ അസുരന്മാരെ ഭക്ഷിച്ചു. അപ്പോൾ കാളിയും ശിവദൂതിയും മറ്റു ചില അസുരന്മാരേയും അപ്രകാരംതന്നെ ഭക്ഷിച്ചു.

കൌമാരീശക്തിനിർഭിന്നാഃ കേചിന്നേശുർമ്മഹാസുരാഃ |

ബ്രഹ്മാണീമന്ത്രപൂതേന തോയേനാന്യേ നിരാകൃതാഃ || 540 ||

ചില മഹാസുരന്മാർ കൗമാരിദേവിയുടെ വേൽകൊണ്ട് പിളർക്കപ്പെട്ടവരായ ഭവിച്ചു, നശിച്ചു; വേറെ ചിലർ ബ്രഹ്മാണിദേവിയുടെ മന്ത്രംകൊണ്ടു പരിശുദ്ധമാക്കപ്പെട്ട തീർത്ഥത്താല് നിരാകൃതന്മാരായ് ഭവിച്ചു.

മാഹേശ്വരീത്രിശൂലേന ഭിന്നാഃ പേതുസ്തഥാ$f$പരേ ।

വാരാഹീതുണ്ഡഘാതേന കേചിച്ചൂർണ്ണാകൃതാ ഭുവി || 541||

അപ്രകാരംതന്നെ വേറെ ചിലർ മഹേശ്വരീദേവിയുടെ ത്രിശൂലംകൊണ്ട് പിളർക്കപ്പെട്ടവരായും ചിലർ വാരാഹിശക്തിയുടെ വായകൊണ്ടുള്ള കടികൊണ്ട് പൊടിയാക്കപ്പെട്ടവാരായും ഭൂമിയിൽ പതിച്ചു.

ഖണ്ഡം ഖണ്ഡം ച ചക്രേണ വൈഷ്ണവ്യാ ദാനവാഃ കൃതാഃ ।

വജ്രേണ ചൈന്ദ്രീഹസ്താഗ്രവിമുക്തേന തഥാപരേ || 542 ||

കൂടാതെ അസുരന്മാർ വിഷ്ണുശക്തിയാൽ ചക്രംകൊണ്ട് തുണ്ടുതുണ്ടാക്കപ്പെട്ടു; വേറെ ചിലർ ഇന്ദ്രശക്തിയുടെ ഹസ്താഗ്രത്താൽ ഊക്കിൽ എറിയപ്പെട്ട വജ്രായുധംകൊണ്ട് അപ്രകാരം കഷണം കഷണമാക്കപ്പെട്ടു.

കേചിദ്വിനേശുരസുരാഃ കേചിന്നഷ്ടാ മഹാഹവാത് ।

ഭക്ഷിതാശ്ചാപരേ കാലീശിവദൂതീമൃഗാധിപൈഃ ||ഓം|| 543 ||

ചില അസുരന്മാർ നശിച്ചു; ചിലർ ആ മഹായുദ്ധക്കളത്തിൽ നിന്ന് ഓടിപ്പോയി; മറ്റുചിലർ കാളി, ശിവദൂതി, സിംഹം ഇവയാൽ ഭക്ഷിക്കപ്പെട്ടു.

ഇതി ശ്രീ മാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

നിശ്ശുംഭവധോ നാമ നവമോ$f$ധ്യായഃ ||

നിശ്ശുംഭവധം എന്ന ഒമ്പദാമദ്ധ്യായം സമാപ്തം ||

അസ്മിന്നദ്ധ്യായേ ശ്ലോകഃ 39. ആദിതഃ ശ്ലോകാഃ 444

അസ്മിന്നദ്ധ്യായേ മന്ത്രാഃ 41. ആദിതഃ മന്ത്രാഃ 543.

|| അഥ ദശമോƒധ്യായഃ ||

ധ്യാനം

ഉത്തപ്തഹേമരുചിരാം രവിചന്ദ്രവഹ്നി നേത്രാം ധനശ്ശരയുതാങ്കുശപാശശൂലം|

രമ്യൈർഭുജൈശ്ച ദധതീം ശിവശക്തിരൂപാം കാമേശ്വരീം ഹൃദി ഭജാമി ധൃതേന്ദുലേഖാം||

'ഓം' ഋഷിരുവാച || 544 || ഋഷി പറഞ്ഞു:

നിശുംഭം നിഹതം ദൃഷ്ട്വാ ഭ്രാതരം പ്രാണസമ്മിതം |

ഹന്യമാനം ബലം ചൈവ ശുംഭഃ ക്രുദ്ധോƒബ്രവീദ്വചഃ || 545||
ശുംഭന് പ്രാണതുല്യനായ അനുജൻ നിശുംഭനെ, ഹനിക്കപ്പെട്ടവനായും സൈന്യം ഹനിക്കപ്പെടുന്നതായും കണ്ടിട്ട്, ക്രോധംപൂണ്ടവനായി, ഇപ്രകാരം പറഞ്ഞു.

ബലാവലേപദുഷ്ടേ ത്വം മാ ദുർഗ്ഗേ ഗർവമാവഹ |

അന്യാസാം ബലമാശ്രിത്യ യുദ്ധ്യസേ യാതിമാനിനീ || 546||
ദുഷ്ടയായ ദുർഗ്ഗേ! യാതൊരു നീ മറ്റുള്ളവരുടെ ബലത്തെ ആശ്രയിച്ചിട്ടാണല്ലോ ഏറ്റവും മാനമുള്ളവളായി യുദ്ധം ചെയ്യുന്നത്; (അതിനാൽ) നീ ബലംകൊണ്ടുള്ള ഗർവ്വം കൊള്ളേണ്ട.

ദേവ്യുവാച || 547 || ദേവി അരുളിചെയ്തു.

ഏകൈവാഹം ജഗത്യത്ര ദ്വിതീയാ കാ മമാപരാ |

പശ്യൈതാ ദുഷ്ട മയ്യേവ വിശന്ത്യോ മദ്വിഭൂതയഃ || 548||
ഹേ ദുഷ്ട! ഈ ലോകത്തിൽ ഞാൻ ഒരുവള് മാത്രമാകുന്നു; എന്നിൽനിന്നു ഭിന്നമായ മറ്റൊരുവൾ, ആരുണ്ട്? ഈ എന്റെ ശക്തികൾ അന്നിൽതന്നെ പ്രവേശിക്കുന്നവയായി കണ്ടുകൊൾക."

തതഃ സമസ്താസ്താ ദേവ്യോ ബ്രഹ്മാണീപ്രമുഖാ ലയം |

തസ്യാ ദേവ്യാസ്തനൌ ജഗ്മുരേകൈവാസീത്തദാംƒബികാ || 549 ||
ആ സമയം, ബ്രഹ്മാണി തുടങ്ങിയുള്ള ആ എല്ലാ ശക്തികളും ആ ചണ്ഡികാദേവിയുടെ ശരീരത്തിൽതന്നെ ലയത്തെ പ്രാപിച്ചു; അപ്പോൾ ദേവി ഒരുത്തിയായ് മാത്രം വർത്തിച്ചു.

ദേവ്യുവാച ||550 || ദേവി അരുളിച്ചെയ്തു.

അഹം വിഭൂത്യാ ബഹുഭിരിഹ രൂപൈര്യദാസ്ഥിതാ |

തത്സംഹൃതം മയൈകൈവ തിഷ്ഠാമ്യാജൌ സ്ഥിരോ ഭവ || 551 ||

ഈ യുദ്ധഭൂമിയിൽ ഞാൻ എന്റെ ദിവ്യശക്തികൊണ്ട് അനേകം രൂപങ്ങളോടുകൂടി വർത്തിച്ചിരുന്നു, എന്നുള്ള എതൊരു ആ അവസ്ഥ എന്നാൽ ഉപസംഹരിക്കപ്പെട്ടു; ഒരുവൾ മാത്രമായി യുദ്ധഭൂമിയിൽ ഞാൻ സ്ഥിതിചെയ്യുന്നു; സ്ഥൈര്യത്തെ അവലംബിച്ചുകൊൾക.

ഋഷിരുവാച || 552|| ഋഷി പറഞ്ഞു:

തതഃ പ്രവവൃതേ യുദ്ധം ദേവ്യാഃ ശുംഭസ്യ ചോഭയോഃ |

പശ്യതാം സർവ്വദേവാനാമസുരാണാം ച ദാരുണം|| 553||

അനന്തരം എല്ലാ ദേവന്മാരും അസുരന്മാരും നോക്കിക്കൊണ്ടിരിക്കവെതന്നെ ദേവിക്കും ശുംഭനും തമ്മിൽ ഭയങ്കരമായ യുദ്ധം ആരംഭിച്ചു.

ശരവർഷൈഃ ശിതൈഃ ശസ്ത്രൈസ്തഥാ$f$സ്ത്രൈശ്ചൈവ ദാരുണൈഃ |

തയോര്യുദ്ധമഭൂദ്ഭൂയഃ സർവലോകഭയങ്കരം || 554||

ശരവർഷങ്ങൾകൊണ്ടും മൂർച്ചയുള്ള ശസ്ത്രങ്ങളെക്കൊണ്ടും ഭയങ്കരങ്ങളായ അസ്ത്രങ്ങളെക്കൊണ്ടും അവരിരുവരും തമ്മിൽ മുമ്പിലും അധികമായി സർവ്വലോകങ്ങൾക്കും ഭയത്തെ ഉണ്ടാക്കുന്നതായു യുദ്ധം ഭവിച്ചു.

ദിവ്യാന്യസ്ത്രാണി ശതശോ മുമുചേ യാന്യഥാംബികാ |

ബഭഞ്ജ താനി ദൈത്യേന്ദ്രസ്തത്പ്രതീഘാതകർതൃഭിഃ || 555||

അനന്തരം ദേവി ദിവ്യങ്ങളായ അസ്ത്രങ്ങളെ അസംഖ്യം പ്രയോഗിച്ചു; യാതൊരു അവയെ ശുംഭൻ അവയുടെ നാശത്തെ ചെയ്യുന്ന പ്രത്യസ്ത്രങ്ങളെക്കൊണ്ട് മുറിച്ചു.

മുക്താനി തേന ചാസ്ത്രാണി ദിവ്യാനി പരമേശ്വരീ |

ബഭഞ്ജ ലീലയൈവോഗ്രഹൂങ്കാരോച്ചാരണാദിഭിഃ || 556||

സർവ്വേശ്വരിയാവട്ടെ ശുംഭനാൽ പ്രയോഗിക്കപ്പെട്ട ദിവ്യങ്ങളായ അസ്ത്രങ്ങളെ ഉഗ്രമായ ഹൂങ്കാരം ഉച്ചാരണം എന്നിത്യാദികൊണ്ടുതന്നെ നിഷ്പ്രയാസം മുറിച്ചു.

തതഃ ശരശതൈർദേവീമാച്ഛാദയത സോ$f$സുരഃ |

സാപി തത്കുപിതാ ദേവീ ധനുശ്ചിച്ഛേദ ചേഷുഭിഃ || 557||

അതിനാൽ ആ ശുംഭാസുരൻ ദേവിയെ അസംഖ്യം ബാണങ്ങൾകൊണ്ട് മൂടി; ആ ദേവിയും അവന്റെ നേരെ കോപത്തോടുകൂടിയവളായി ബാണങ്ങളെക്കൊണ്ടുതന്നെ വില്ലിനെ മുറിച്ചു.

ഛിന്നേ ധനുഷി ദൈത്യേന്ദ്രസ്തഥാ ശക്തിമഥാദദേ |

ചിച്ഛേദ ദേവീ ചക്രേണ താമപ്യസ്യ കരേ സ്ഥിതാം ||558||

ഉടനെ ശുംഭൻ അപ്രകാരം വില്ല് മുറിക്കപ്പെട്ടപ്പോൾ, വേലിനെ എടുത്തു. ദേവി ഇവന്റെ കയ്യിൽ ധരിച്ച അതിനേയും ചക്രംകൊണ്ട് ഛേദിച്ചു.

തതഃ ഖഡ്ഗമുപാദായ ശതചന്ദ്രം ച ഭാനുമത് |

അഭ്യധാവത്തദാ ദേവീം ദൈത്യാനാമധിപേശ്വരഃ ||559||

അതിനാല് ദൈത്യന്മാരുടെ രാജാദിരാജനായ ശുഭന് വാളും പ്രകാശത്തോടുകൂടിയ പരിചയും എടുത്തുംകൊണ്ട്, ആ ദേവിയുടെ നേരെ ഓടിയടുത്തു.

തസ്യാപതത ഏവാശു ഖഡ്ഗം ചിച്ഛേദ ചണ്ഡികാ |

ധനുർമുക്തൈഃ ശിതൈർബാണൈശ്ചർമ്മ ചാർക്കകരാമലം ||560||

അവൻ വരുമ്പോൾതന്നെ, ദേവി വേഗത്തിൽ വില്ലിൽനിന്നു എയ്ത തീക്ഷ്ണങ്ങളായ ശരങ്ങൾകൊണ്ട്, സൂർയ്യരശ്മികളാല് ശോഭിക്കുന്നതായ വാളിനേയും പരിചയേയും ഛേദിച്ചു.

ഹതാശ്വഃ സ തദാ ദൈത്യശ്ഛിന്നധന്വാ വിസാരഥിഃ |

ജഗ്രാഹ മുദ്ഗരം ഘോരമംബികാനിധനോദ്യതഃ || 561 ||

കൊല്ലപ്പെട്ട കുതിരകളോടും മുറിക്കപ്പെട്ട വില്ലോടും കൊല്ലപ്പെട്ട സാരഥിയോടുംകൂടിയവനായി ആ അസുരൻ അപ്പോൾ ദേവിയെ കൊല്ലുവാൻ യത്നിച്ച് ഭയങ്കരമായ മുൾത്തടിയെ കയ്ക്കൊണ്ടു.

ചിച്ഛേദാപതതസ്തസ്യ മുദ്ഗരം നിശിതൈഃ ശരൈഃ |

തഥാപി സോƒഭ്യധാവത്താം മുഷ്ടിമുദ്യമ്യ വേഗവാന് || 562 ||

അടുത്തുവരുന്നവനായ ശുംഭന്റെ ഗദയെ തീക്ഷ്ണങ്ങളായ ശരങ്ങളെക്കൊണ്ട് മുറിച്ചെറിഞ്ഞു; അപ്രകാരമിരുന്നിട്ടും അവൻ കൈചുരുട്ടി പൊക്കിപ്പിടിച്ചുകൊണ്ട് ഊക്കോടെ ദേവിയുടെ നേരെ പാഞ്ഞടുത്തു.

സ മുഷ്ടിം പാതയാമാസ ഹൃദയേ ദൈത്യപുംഗവഃ |

ദേവ്യാസ്തം ചാപി സാ ദേവീ തലേനോരസ്യതാഡയത് ||563||

ആ അസുരശ്രേഷ്ഠന് ദേവിയുടെ വക്ഷസ്സിൽ മുഷ്ടിയെ പതിപ്പിച്ചു; ആ ദേവിയും കരതലംകൊണ്ട് അവനേയും മാറിടത്തിൽ താഡിച്ചു.

തലപ്രഹാരാഭിഹതോ നിപപാത മഹീതലേ |

സ ദൈത്യരാജഃ സഹസാ പുനരേവ തഥോത്ഥിതഃ || 564 ||

കൈകൊണ്ടുള്ള അടി തട്ടിയ ആ അസുരരാജാവ് നിലത്ത് പതിച്ചു; എങ്കിലും ഉടനെ അവൻ വീണ്ടും എഴുന്നേറ്റു.

ഉത്പത്യ ച പ്രഗൃഹ്യോച്ചൈർദേവീം ഗഗനമാസ്ഥിതഃ ।

തത്രാപി സാ നിരാധാരാ യുയുധേ തേന ചണ്ഡികാ ।। 565 ।।

തൽക്ഷണം ദേവിയെപിടിച്ചുകൊണ്ട് ഉച്ചത്തിൽ കുതിച്ച് ആകാശത്തെ പ്രാപിച്ചുനിന്നു. ആ സമയത്തിലും ആ ചണ്ഡികാദേവി ഒരാധാരവുമില്ലാതെതന്നെ അവനോടുകൂടി യുദ്ധംചെയ്തു.

നിയുദ്ധം ഖേ തദാ ദൈത്യശ്ചണ്ഡികാ ച പരസ്പരം ।

ചക്രുതുഃ പ്രഥമം സിദ്ധമുനിവിസ്മയകാരകം ।। 566।।

അപ്പോൾ ആകാശത്തിൽ അസുരനും, ചണ്ഡികാദേവിയും മുനിമാർക്കു ആശ്ചർയ്യത്തെ ഉണ്ടാക്കുന്നതും അന്യോന്യം തമ്മിൽ കുട്ടിമുട്ടിയുള്ളതും ആയ ദ്വന്ദ്വയുദ്ധത്തെ അത്യുത്ഭുതകരമാംവണ്ണം ചെയ്തു.

തതോ നിയുദ്ധം സുചിരം കൃത്വാ തേനാംബികാ സഹ ।

ഉത്പാത്യ ഭ്രാമയാമാസ ചിക്ഷേപ ധരണീതലേ ।। 567 ।।

ദേവി അവനോടുകൂടി വളരെക്കാലം മുഷ്ടിയുദ്ധം ചെയ്ത്, അവിടെനിന്നും (അവനെ) പൊന്തിച്ച് ചുഴറ്റി.ഭൂമിയിൽ എറിഞ്ഞു.

സ ക്ഷിപ്തോ ധരണീം പ്രാപ്യ മുഷ്ടിമുദ്യമ്യ വേഗിതഃ ।

അഭ്യധാവത ദുഷ്ടാത്മാ ചണ്ഡികാനിധനേച്ഛയാ ।। 568।।

എറിയപ്പെട്ട ആ ദുഷ്ടബുദ്ധി, ഭൂമിയെ പ്രാപിച്ചിട്ട് ദേവിയെ കൊല്ലുവാനുള്ള ആഗ്രഹത്തോടുകൂടി മുഷ്ടിയെ ഉയർത്തിക്കൊണ്ട് വേഗത്തില് നേരിട്ട് ഓടിയടുത്തു.

തമായാന്തം തതോ ദേവീ സർവ്വദൈത്യജനേശ്വരം ।

ജഗത്യാം പാതയാമാസ ഭിത്ത്വാ ശൂലേന വക്ഷസി ।। 569।।

നേരിട്ടുവരുന്ന സകല അസുരജനങ്ങളുടേയും രാജാവായ അവനെ ആ സമയം ദേവി മാറിൽ ശൂലംകൊണ്ട് കുത്തി, ഭൂമിയിൽ വീഴ്ത്തി.

സ ഗതാസുഃ പപാതോർവ്യാം ദേവീ ശൂലാഗ്രവിക്ഷതഃ ।

ചാലയന് സകലാം പൃഥ്വീം സാബ്ധിദ്വീപാം സപർവ്വതാം ।। 570।।

ദേവിയുടെ ശൂലാഗ്രംകൊണ്ട് പിളക്കപ്പെട്ടവനായ ആ ശുംഭൻ സമുദ്രങ്ങൾ ദ്വീപുകൾ ഇവയോടും പർവ്വതങ്ങളോടുകൂടിയ ഭൂമിമുഴുവനും കുലുക്കുമാറ് ജീവനറ്റ് നിലത്തു പതിച്ചു.

തതഃ പ്രസന്നമഖിലം ഹതേ തസ്മിന് ദുരാത്മനി ।

ജഗത്സ്വാസ്ഥ്യമതീവാപ നിർമ്മലം ചാഭവന്നഭഃ ।। 571।।

ആ ദുഷ്ടൻ കൊല്ലപ്പെട്ടപ്പോൾ അതു നിമിത്തം പ്രസന്നമായ ലോകം മുഴുവനും ഏറ്റവും സ്വസ്ഥതയെ പ്രാപിച്ചു; ആകാശവും നിർമ്മലമായ് ഭവിച്ചു.

ഉത്പാതമേഘാഃ സോല്കാ യേ പ്രാഗാസംസ്തേ ശമം യയുഃ |

സരിതോ മാർഗ്ഗവാഹിന്യസ്തഥാƒƒസംസ്തത്ര പാതിതേ || 572 ||

മുമ്പ് കൊള്ളിമീനുകളോട്ടുകൂടിയ യാതൊരു അശുഭസൂചകങ്ങളായ മേഘങ്ങൾ ഉണ്ടായിരുന്നുവോ, അവശാന്തമായി, അപ്രകാരം അവൻ ഹതനായപ്പോൾ നദികൾ നേർവഴിയിൽകൂടി ഒഴുകുന്നവ ആയിത്തീർന്നു.

തതോ ദേവഗണാഃ സർവ്വേ ഹർഷനിർഭരമാനസാഃ |

ബഭൂവുർനിഹതേ തസ്മിന് ഗന്ധർവ്വാ ലലിതം ജഗുഃ || 573 ||

അവൻ കൊല്ലപ്പെട്ടപ്പോൾ,അതുമുതൽക്ക് എല്ലാ ദേവസമൂഹങ്ങളും സന്തോഷം നിറഞ്ഞ മനസ്സോടുകൂടിയവരായി ഭവിച്ചു; ഗന്ധർവ്വന്മാര് മനോഹരമാകുംവണ്ണം ഗാനംചെയ്തു.

അവാദയംസ്തഥൈവാന്യേ നനൃതുശ്ചാപ്സരോഗണാഃ |

വവുഃ പുണ്യാസ്തഥാ വാതാഃ സുപ്രഭോƒഭൂദ്ദിവാകരഃ || 574||

അപ്രകാരംതന്നെ മറ്റുചിലര് വാദ്യഘോഷം ചെയ്തു; അപ്സരസ്സുകളുടെ കൂട്ടങ്ങളും നൃത്തംചെയ്തു. അപ്രകാരംതന്നെ കാറ്റുകൾ സുഖമായി വീശി; ആദിത്യൻ നല്ല തേജസ്സോടുകൂടിയവനായി ഭവിച്ചു.

ജജ്വലുശ്ചാഗ്നയഃ ശാന്താഃ ശാന്താ ദിഗ്ജനിതസ്വനാഃ || 575||

അഗ്നികള് സൗമ്യമായി ജ്വലിച്ചു. ദിക്കുകളിലുണ്ടായിരുന്ന ശബ്ദങ്ങളും ശമിച്ചു.

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ ശുംഭവധോ നാമ ദശമോƒധ്യായഃ ||

ശുംഭവധം എന്ന പത്താമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകഃ 28. ആദിതഃ ശ്ലോകാഃ 472

അസ്മിന്നദ്ധ്യായേ മന്ത്രാഃ 32 ആദിതഃ മന്ത്രാഃ 575.

|| അഥ ഏകാദശോƒധ്യായഃ ||
ധ്യാനം

ബാലരവിദ്യുതിമിന്ദുകിരിടാം തുംഗകുചാ നയനത്രയയുക്താം|

സ്മേരമുഖീം വരദാങ്കുശപാശാഭീതികരാം പ്രഭജേ ഭുവനേശീം ||

ഋഷിരുവാച || 576|| ഋഷി പറഞ്ഞു:

ദേവ്യാ ഹതേ തത്ര മഹാസുരേന്ദ്രേ

സേന്ദ്രാഃ സുരാ വഹ്നിപുരോഗമാസ്താം |
കാത്യായനീം തുഷ്ടുവുരിഷ്ടലാഭാ-

ദ്വികാസിവക്ത്രാബ്ജവികാശിതാശാഃ || 577||
ദേവിയാല് ആ മഹാസുരശ്രേഷ്ഠൻ കൊല്ലപ്പെട്ട സമയം ഇന്ദ്രസഹിതരായി അഗ്നിമുൻപായ ദേവൻമാർ, ഇഷ്ടംസാധിച്ചതുകൊണ്ട് നല്ലവണ്ണം പ്രകാശിക്കുന്ന മുഖങ്ങളാകുന്ന ചന്ദ്രന്മാരെക്കൊണ്ട് പ്രകാശിപ്പിക്കപ്പെട്ട ദിക്കുകളോടുകൂടിയവരായി, ചണ്ഡികാദേവിയെ സ്തോത്രംചെയ്തു.
ദേവി പ്രപന്നാർത്തിഹരേ പ്രസീദ

പ്രസീദ മാതർജഗതോƒഖിലസ്യ |
പ്രസീദ വിശ്വേശ്വരി പാഹി വിശ്വം

ത്വമീശ്വരീ ദേവി ചരാചരസ്യ || 578||
ശരണം പ്രാപിക്കുന്നവരുടെ ദുഃഖത്തെ നശിപ്പിക്കുന്ന ദേവി! നിന്തിരുവടി പ്രസാദിച്ചാലും; അല്ലയോ സർവ്വലോക ജനനി! പ്രസാദിച്ചാലും; അല്ലയോ ജഗദീശ്വരി പ്രസാദിച്ചാലും; ദേവി! ചരാചരങ്ങൾക്കെല്ലാം സ്വാമിനിയായ നിന്തിരുവടി പ്രപഞ്ചത്തെ രക്ഷിച്ചാലും.
ആധാരഭൂതാ ജഗതസ്ത്വമേകാ

മഹീസ്വരൂപേണ യതഃ സ്ഥിതാസി |
അപാം സ്വരൂപസ്ഥിതയാ ത്വയൈത-

ദാപ്യായതേ കൃത്സ്നമലംഘ്യവീർയ്യേ || 579 ||

നിന്തിരുവടി പൃഥിവീരൂപത്തോടുകൂടി വർത്തിക്കുന്നു; എന്ന കാരണത്താൽ ജഗത്തിന് ഒരേ ആധാരമായ ഭവിച്ചവളാകുന്നു; ലംഘിപ്പാൻ കഴിയാത്ത വീർയ്യത്തോടുകൂടിയവളേ! ജലരൂപത്തില് വർത്തിക്കുന്നവളായ നിന്തിരുവടിയാൽ ഈ ജഗത്തു മുഴുവൻ പോഷണം ചെയ്യപ്പെടുന്നു.

ത്വം വൈഷ്ണവീശക്തിരനന്തവീര്യാ

വിശ്വസ്യ ബീജം പരമാസി മായാ |

സമ്മോഹിതം ദേവി സമസ്തമേത-

ത്വം വൈ പ്രസന്നാ ഭുവി മുക്തിഹേതുഃ || 580||

അളവറ്റ ധാരണാശക്തിയാർന്ന നിന്തിരുവടി വിഷ്ണുവിനെ സംബന്ധിച്ച ശക്തിയാകുന്നു; പ്രപഞ്ചത്തിന്റെ സൃഷ്ടികാരണവും ഉത്കൃഷ്ടവും അവിദ്യാശക്തിയും ആകുന്നു; അല്ലയോ ദേവി! ഈ കാണുന്ന സമസ്തവും മോഹിക്കപ്പെട്ടിരിക്കുന്നു; നിന്തിരുവടി പ്രസന്നയായാൽ ലോകത്തിൽ മോക്ഷകാരണയാണ് എന്നുള്ളത് പ്രസിദ്ധമാണല്ലൊ.

വിദ്യാഃ സമസ്താസ്തവ ദേവി ഭേദാഃ

സ്ത്രിയഃ സമസ്താഃ സകലാ ജഗത്സു |

ത്വയൈകയാ പൂരിതമംബയൈതത്

കാ തേ സ്തുതിഃ സ്തവ്യപരാ പരോക്തിഃ || 581 ||

അല്ലയോ ദേവി! ലോകങ്ങളിൽ അറിയപ്പെടുന്നവയായ എല്ലാം സ്ത്രീരൂപിണിയായ നിന്തിരുവടിയുടെ അംശഭൂതങ്ങളായി (സത്വരജസ്തമൊഗുണങ്ങളെക്കൊണ്ട്) മിശ്രീകൃതമായ ഭേദങ്ങൾ മാത്രമാകുന്നു; ലോകസൃഷ്ടികർത്രിയായ നിന്തിരുവടിയൊരുത്തിയാൽ തന്നേയാണ് ഈ വിശ്വം നിറയപ്പെട്ടിരിക്കുന്നത്; (അപ്രകാരമിരിക്കെ), മറ്റൊന്നിനാൽ സ്തുതിക്കപ്പെടുക എന്നതിന്ന് വിഷയമായി ഭവിച്ചവളാകട്ടെ, നിന്തിരുവടിയുടെ സ്തോത്രരൂപമായ മറ്റൊരുവന്റെ വാക്കെന്നതാകട്ടെ എന്ത്?

സർവ്വഭൂതാ യദാ ദേവീ ഭുക്തിമുക്തിപ്രദായിനീ |

ത്വം സ്തുതാ സ്തുതയേ കാ വാ ഭവന്തു പരമോക്തയഃ || 582 ||

നിന്തിരുവടി സർവ്വഭൂതാത്മകതന്നെ; (എന്നാൽ) സ്വർഗ്ഗം, മോക്ഷം എന്നിവയെ പ്രദാനം ചെയ്യുന്നവളായ സഗുണരൂപിണിയായി സ്തുതിക്കപ്പെടുന്നു എന്നുള്ളതിനാൽ (ഞങ്ങൾ നിന്തിരുവടിയെപ്പറ്റിപ്പറയുന്നവയായ) ഏവയും ഉത്കൃഷ്ടവചനങ്ങളായി നിന്തിരുവടിയുടെ സ്തുതിക്കായി ഭവിക്കട്ടെ.

സർവ്വസ്യ ബുദ്ധിരൂപേണ ജനസ്യ ഹൃദി സംസ്ഥിതേ |

സ്വർഗ്ഗാപവർഗ്ഗദേ ദേവി നാരായണി നമോഽസ്തു തേ || 583||

അല്ലയോ ദേവി! എല്ലാ ജനത്തിന്റെയും ഹൃദയത്തിൽ ബുദ്ധിസ്വരൂപിണിയായി സ്ഥിതിച്ചെയ്യുന്നവളേ! സ്വർഗ്ഗം മോക്ഷം എന്നവയെ തരുന്നവളേ! അല്ലയോ നാരായണി! നിന്തിരുവടിയ്ക്കായ്ക്കൊണ്ട് നമസ്കാരം.

കലാകാഷ്ഠാദിരൂപേണ പരിണാമപ്രദായിനി ।

വിശ്വസ്യോപരതൌ ശക്തേ നാരായണി നമോƒസ്തു തേ ।।584।।

കലാ, കാഷ്ഠാ, എന്നു തുടങ്ങിയ കാലപരിമാണ രൂപത്തോടുകൂടിയവളായി, എല്ലാവറ്റിനും മാറിവരുന്ന അവസ്ഥാഭേദങ്ങളെ ഉളവാക്കുന്നവളെ! പ്രപഞ്ചത്തിന്റെ ലയവിഷയത്തില് ശക്തയായവളെ! അല്ലയോ നാരായണി! നിന്തിരുവടിക്കയ്ക്കൊണ്ട് സമസ്കാരം.

സർവ്വമംഗളമാംഗല്യേ ശിവേ സർവ്വാർത്ഥസാധികേ ।

ശരണ്യേ ത്ര്യംബകേ ഗൌരി നാരായണി നമോƒസ്തു തേ ।। 585।।

സകല മംഗളങ്ങൾക്കും മംഗലരൂപിണിയായ ദേവി! കല്ല്യാണപ്രദയായ ദേവി! എല്ലാ പുരുഷാർത്ഥങ്ങളേയും സാധിപ്പിക്കുന്നവളേ! ശരണം പ്രാപിക്കത്തക്കവളേ! ത്രീണേത്രേ! സ്വർണ്ണനിറത്തോടുകൂടിയവളേ! അല്ലായോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

സൃഷ്ടിസ്ഥിതിവിനാശാനാം ശക്തിഭൂതേ സനാതനി ।

ഗുണാശ്രയേ ഗുണമയേ നാരായണി നമോƒസ്തു തേ ।। 586 ।।

സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് ശക്തിയായ ഭവിച്ചിരിക്കുന്ന ദേവി! നിത്യേ! സത്വാദി ഗുണങ്ങൾക്കാശ്രയമായിരിക്കുന്നവളേ! ഗുണസ്വരൂപേ! അല്ലയോ ലക്ഷ്മി! നിന്തിരുവടിക്ക് നമസ്കാരം.

ശരണാഗതദീനാർത്തപരിത്രാണപരായണേ ।

സർവ്വസ്യാർത്തിഹരേ ദേവി നാരായണി നമോƒസ്തു തേ ।। 587।।

ശരണംപ്രാപിച്ചവരായ ദീനന്മാരുടെയും ആർത്താന്മാരുടെയും രക്ഷണത്തിൽ തല്പരയായവളേ! സർവ്വത്തിന്റെയും പീഡയേ നശിപ്പിക്കുന്നവളേ! അല്ലയോ ദേവി! അല്ലയോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

ഹംസയുക്തവിമാനസ്ഥേ ബ്രഹ്മാണീരൂപധാരിണി ।

കൌശാംഭഃക്ഷരികേ ദേവി നാരായണി നമോƒസ്തു തേ ।। 588।।

ഹംസങ്ങൾ പൂട്ടിയ വിമാനത്തില് സ്ഥിതിചെയ്യുന്നവളെ! ബ്രാഹ്മണിരൂപത്തോടുകൂടിയവളേ! കുശോദകം ആയുധമായുള്ളവളേ! ദേവി! ഹേ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

ത്രിശൂലചന്ദ്രാഹിധരേ മഹാവൃഷഭവാഹിനി ।

മാഹേശ്വരീസ്വരൂപേണ നാരായണി നമോഽസ്തുതേ || 589||

മഹേശ്വരശക്തിയുടെ രൂപത്തോടുകൂടി ത്രിശൂലത്തേയും ചന്ദ്രകലയേയും സർപ്പങ്ങളേയും ധരിച്ചിരിക്കുന്നവളേ! മഹത്തായിരിക്കുന്ന വൃഷഭം വാഹനമായുള്ളവളെ! അല്ലയോ മഹാലക്ഷ്മി നിന്തിരുവടിക്ക് നമസ്കാരം.

മയൂരകുക്കുടവൃതേ മഹാശക്തിധരേഽനഘേ |

കൌമാരീരൂപസംസ്ഥാനേ നാരായണി നമോഽസ്തു തേ || 590 ||

മയിലിനോടും കോഴിയോടും കൂടിയവളേ! മഹത്തായ വേലായുധത്തെ ധരിച്ചിരിക്കുന്നവളെ! പാപമില്ലാതക്കുന്നവളേ! സുബ്രഹ്മണ്യശക്തിയുടെ ആകൃതിയോടുകൂടി സ്ഥിതിചെയ്യുന്നവളേ! അല്ലയോ നാരായണി! നിന്തിരുവടിയ്ക്ക് നമസ്കാരം.

ശംഖചക്രഗദാശാർങ്ഗ്ഗൃഹീതപരമായുധേ |

പ്രസീദ വൈഷ്ണവീരൂപേ നാരായണി നമോഽസ്തു തേ || 591 ||

ശംഖം, ചക്രം, ഗദ, ശാർങ്ഗധനുസ്സ്, എന്നീ ഉത്കൃഷ്ടായുധങ്ങളെ ധരിച്ചിരിക്കുന്നവളേ! വിഷ്ണുശക്തിയുടെ സ്വരൂപത്തോടുകൂടിയവളേ! നിന്തിരുവടി പ്രസാദിച്ചാലും! അല്ലയോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

ഗൃഹീതോഗ്രമഹാചക്രേ ദംഷ്ട്രോദ്ധൃതവസുന്ധരേ |

വരാഹരൂപിണി ശിവേ നാരായണി നമോഽസ്തു തേ || 592 ||

ഉഗ്രമായി മഹത്തായിരിക്കുന്ന ചക്രത്തെ ധരിച്ചിരിക്കുന്നവളേ! തേറ്റകൾകൊണ്ട് ഉയർത്തിപ്പിടിക്കപ്പെട്ട ഭൂമിയോട്ടുകൂടിയവളേ! വരാഹശക്തിയുടെ രൂപത്തോടുകൂടിയവളെ! സർവ്വമംഗളേ! അല്ലയോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

നൃസിംഹരൂപേണോഗ്രേണ ഹന്തും ദൈത്യാന് കൃതോദ്യമേ |

ത്രൈലോക്യത്രാണസഹിതേ നാരായണി നമോഽസ്തു തേ || 593 ||

ഭയങ്കരമായ നരസിംഹരൂപത്തോടുകൂടി അസുരന്മാരെ കൊല്ലുന്നതിന്നായ് ചെയ്യപ്പെട്ട യത്നത്തോടുകൂടിയവളെ! മൂന്നുലോകങ്ങളുടേയും പരിപാലനത്തോടു കൂടിയവളേ! അല്ലയോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

കിരീടിനി മഹാവജ്റ സഹസ്രനയനോജ്ജ്വലേ |

വൃത്രപ്രാണഹരേ ചൈന്ദ്രി നാരായണി നമോഽസ്തു തേ || 594||

കിരീടത്തോടുകൂടിയവളെ! മഹത്തായ വജ്രായുധത്തോടുകൂടിയവളെ! ആയിരം കണ്ണുകളെക്കൊണ്ടു ശോഭിക്കുന്നവളെ! വൃത്രാസുരന്റെ പ്രാണങ്ങളെ അപഹരിച്ചവളെ ഇന്ദ്രശക്തിയായും ഭവിച്ചവളെ! അല്ലയോ നാരായണി! നിന്തിരുവടിക്കു നമസ്കാരം.

ശിവദൂതീസ്വരൂപേണ ഹതദൈത്യമഹാബലേ |

ഘോരരൂപേ മഹാരാവേ നാരായണി നമോƒസ്തു തേ || 595 ||

ശിവദൂതിയുടെ സ്വരൂപത്തോടുകൂടി അസുരന്മാരുടെ മഹത്തായ സൈന്യത്തെ ഹനിച്ചവളെ! ഭയങ്കര രൂപത്തോടുകൂടിയവളെ! മഹത്തായ ശബ്ദത്തോടുകൂടിയവളേ! നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

ദംഷ്ട്രാകരാളവദനേ ശിരോമാലാവിഭൂഷണേ |

ചാമുണ്ഡേ മുണ്ഡമഥനേ നാരായണി നമോƒസ്തു തേ || 596 ||

ദംഷ്ട്രകളെക്കൊണ്ട് ഭയങ്കരമായിരിക്കുന്ന മുഖത്തോടുകൂടിയവളെ! ശിരോമാലകൾ അലങ്കാരമായുള്ളവളെ! മുണ്ഡാസുരനെ നിഗ്രഹിച്ചവളെ ! കാളിസ്വരൂപേ! അല്ലയോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

ലക്ഷ്മി ലജ്ജേ മഹാവിദ്യേ ശ്രദ്ധേ പുഷ്ടി സ്വധേ ധ്രുവേ |

മഹാരാത്രി മഹാƒവിദ്യേ നാരായണി നമോƒസ്തു തേ || 597 ||

ഹേ ലക്ഷ്മി ! അല്ലയോ വിനയസ്വരൂപേ! ഉപനിഷദ്രൂപിണി! ആസ്തിക്യബുദ്ധിയായുള്ളവളേ! പുഷ്ടിയായുള്ളവളെ! പിതൃതൃപ്തിസ്വരൂപേ! ശാശ്വതയായുള്ളവളെ! മഹാപ്രളയരൂപെ! സർവ്വ ജഗത്തിനും കാരണമായുള്ളവളെ! അല്ലയോ നാരായണി! നിന്തിരുവടിക്കു നമസ്കാരം.

മേധേ സരസ്വതി വരേ ഭൂതി ബാഭ്രവി താമസി |

നിയതേ ത്വം പ്രസീദേശേ നാരായണി നമോƒസ്തുതേ || 598||

ധാരണാശക്തിയായുള്ളവളേ! വാഗ്ദേവതേ! ശ്രേഷ്ഠേ! സത്വഗുണരൂപേ! രജോഗുണരൂപേ! തമോഗുണരൂപേ! ത്രിഗുണാതീതേ! സർവ്വേശ്വരി! നിന്തിരുവടി പ്രസാദിച്ചാലും ! അല്ലയോ നാരായണി! നിന്തിരുവടിക്ക് നമസ്കാരം.

സർവ്വസ്വരൂപേ സർവ്വേശേ സർവ്വശക്തിസമന്വിതേ |

ഭയേഭ്യസ്ത്രാഹി നോ ദേവി ദുർഗ്ഗേ ദേവി നമോƒസ്തു തേ || 599 ||

സർവ്വരൂപിണി ! സകലത്തിനും സ്വാമിനിയായുള്ളവളേ! സകല ശക്തികളോടും കൂടിയവളേ! അല്ലയോ ദേവി! ഞങ്ങളെ ഭയങ്ങളിൽനിന്ന് രക്ഷിച്ചാലും; ഹേ ദുർഗ്ഗാഭഗവതി! നിന്തിരുവടിക്ക് നമസ്കാരം.

ഏതത്തേ വദനം സൌമ്യം ലോചനത്രയഭൂഷിതം ।

പാതു നഃ സർവ്വഭൂതേഭ്യഃ കാത്യായനി നമോഽസ്തു തേ ।। 600 ।।

നിന്തിരുവടിയുടെ സുന്ദരമായി മൂന്നു കണ്ണുകളെക്കൊണ്ട് അലങ്കരിക്കപ്പെട്ടതായ ഈ തിരുമുഖം ഞങ്ങളെ സകല പ്രാണികളിൽനിന്നും രക്ഷിക്കട്ടെ; അല്ലയോ കാത്യായനി നിന്തിരുവടിക്ക് നമസ്കാരം.

ജ്വാലാകരാലമത്യുഗ്രമശേഷാസുരസൂദനം ।

ത്രിശൂലം പാതു നോ ഭീതേർഭദ്രകാളി നമോഽസ്തു തേ ।। 601 ।।

ജ്വാലകളെക്കൊണ്ട് ഭയങ്കരമായ് അതിരൗദ്രമായ എല്ലാ അസുരന്മാരേയും ഹിംസിക്കുന്നതായ ത്രിശൂലം ഞങ്ങളെ ഭയത്തിൽനിന്ന് രക്ഷിക്കട്ടെ; മംഗളപ്രദയായ കാളി! നിന്തിരുവടിക്ക് നമസ്കാരം.

ഹിനസ്തി ദൈത്യതേജാംസി സ്വനേനാപൂർയ്യ യാ ജഗത് ।

സാ ഘണ്ടാ പാതു നോ ദേവി പാപേഭ്യോഽനഃ സുതാനിവ ।। 602 ।।

അല്ലയോ ദേവി! യാതൊന്ന് നാദംകൊണ്ട് ലോകത്തെ പൂരിച്ച്, അസുരന്മാരുടെ തേജസ്സുകളെ നശിപ്പിക്കുന്നുവൊ, ആ മണി, ജീവനുള്ള ജന്തു പുത്രന്മാരെ എന്നപോലെ ഞങ്ങളെ പാപങ്ങളിൽനിന്ന് രക്ഷിക്കട്ടെ.

അസുരാസൃഗ്വസാപങ്കചർച്ചിതസ്തേ കരോജ്ജ്വലഃ ।

ശുഭായ ഖഡ്ഗോ ഭവതു ചണ്ഡികേ ത്വാം നതാ വയം ।। 603 ।।

ചണ്ഡികേ! അസുരന്മാരുടെ രക്തവും മേദസ്സും ആകുന്ന ചളിപുരണ്ടിരിക്കുന്നതും നിന്തിരുവടിയുടെ കയ്യിൽ പ്രകാശിച്ചു കൊണ്ടിരിക്കുന്നതുമായ വാള് മംഗളത്തിന്നായ്ക്കൊണ്ട് ഭവിക്കട്ടെ. ഞങ്ങൾ നിന്തിരുവടിയെ നമസ്കരിക്കുന്നവരായ് ഭവിക്കുന്നു.

രോഗാനശേഷാനപഹംസി തുഷ്ടാ

രുഷ്ടാ തു കാമാന് സകലാനഭീഷ്ടാൻ ।

ത്വാമാശ്രിതാനാം ന വിപന്നരാണാം

ത്വാമാശ്രിതാ ഹ്യാശ്രയതാം പ്രയാന്തി ।। 604।।

സന്തോഷിച്ചവളായാല് സകലങ്ങളായ ഉപദ്രവങ്ങളേയും , കോപിച്ചവളായാൽ എല്ലാ ഇഷ്ടങ്ങളായ മനോരഥങ്ങളേയും നിന്തിരുവടി ആശ്രയിച്ചവരായ മനുഷ്യർക്കു ആപത്തെന്നുള്ളതില്ല; നിന്തിരുവടിയെ ആശ്രയിക്കുന്നവ്വ ആശ്രയിക്കപ്പെടുന്നു എന്ന അവസ്ഥയെ പ്രാപിക്കുന്ന എന്നത് പ്രസിദ്ധമാണല്ലൊ.

ഏതത്കൃതം യത്കദനം ത്വയാഽദ്യ

ധർമ്മദ്വിഷാം ദേവി മഹാസുരാണാം ।
രൂപൈരനേകൈര്ബഹുധാത്മമൂർത്തിം

കൃത്വാംബികേ തത്പ്രകരോതി കാന്യാ ।। 605।।

അല്ലയോ ദേവി! അല്ലയോ അംബികെ! ഇപ്പോൾ നിന്തിരുവടിയാൽ നിജശരീരത്തെ അനേകം രൂപങ്ങളെക്കൊണ്ട് ബഹുവിധത്തിലാക്കി ധർമ്മദ്രോഹികളായ മഹാസുരന്മാരുടെ നാശം ചെയ്യപ്പെട്ട എന്നുള്ളതായ യാതൊരു ആ ഈ പ്രവൃത്തി വേറെ ഏത്രൊരുവളാണ് ചെയ്യുക?

വിദ്യാസു ശാസ്ത്രേഷു വിവേകദീപേ-

ഷ്വാദ്യേഷു വാക്യേഷു ച കാ ത്വദന്യാ ।
മമത്വഗര്തേƒതിമഹാന്ധകാരേ

വിഭ്രാമയത്യേതദതീവ വിശ്വം ।। 606 ।।

(കലാ) വിദ്യകളിലും (മീമാംസാദി) ശാസ്ത്രങ്ങളിലും ജ്ഞാനദീപങ്ങളാകുന്ന വേദവാക്യങ്ങളിലും നിന്തിരുവടിയാല്ലാതെ മറ്റാരാണ്? അപ്രകാരമുള്ള നിന്തിരുവടി ഈ പ്രപഞ്ചത്തെ അത്യന്തം അജ്ഞാനരൂപമായ മമതയാകുന്ന കുണ്ടിൽ ഏറ്റം വട്ടംതിരിക്കുന്നു.

രക്ഷാംസി യത്രോഗ്രവിഷാശ്ച നാഗാ

യത്രാരയോ ദസ്യുബലാനി യത്ര ।
ദാവാനലോ യത്ര തഥാബ്ധിമദ്യേ

തത്ര സ്ഥിതാ ത്വം പരിപാസി വിശ്വം।। 607।।

രാക്ഷസന്മാർ എവിടേയോ, മഹാവിഷങ്ങളെ ധരിക്കുന്ന സർപ്പങ്ങൾ എവിടെയൊ, ശത്രുക്കൾ എവിടെയോ, ശത്രുക്കൾ എവിടെയോ, കള്ളന്മാരുടേ കൂട്ടം എവിടെയോ, കാട്ടുതീ എവിടെയോ, അവിടെയും അതുപോലെ സമുദ്രമദ്ധ്യത്തിലും സ്ഥിതിചെയ്ത് നിന്തിരുവടി ലോകത്തെ സംരക്ഷിക്കുന്നു.

വിശ്വേശ്വരി ത്വം പരിപാസി വിശ്വം

വിശ്വാത്മികാ ധാരയസീതി വിശ്വം ।
വിശ്വേശവന്ദ്യാ ഭവതീ ഭവന്തി

വിശ്വാശ്രയാ യേ ത്വയി ഭക്തിനമ്രാഃ ।। 608।।

നിന്തിരുവടി വിശ്വത്തിന് ഈശ്വരിയാകുന്നു; (അതുനിമിത്തം) ഈ ബ്രഹ്മാണ്ഡത്തെ നിന്തിരുവടി രക്ഷിക്കുന്നു; പ്രപഞ്ചസ്വരൂപിണി എന്നകാരണത്താൽ ഈ പ്രപഞ്ചത്തെ നിന്തിരുവടി ധരിക്കുന്നു; നിന്തിരുവടി ലോകനാഥന്മാർക്കു വന്ദ്യയായി ഭവിക്കുന്നു; (അക്കാരണത്താൽ) യാതൊരുവർ, നിന്തിരുവടിയില് ഭക്തിയോടുകൂടി നമസ്കരിക്കുന്നവരായി ഭവിക്കുന്നുവോ, അവർ ലോകത്തിനു ആശ്രയഭൂതന്മാരായി ഭവിക്കുന്നു.

ദേവി പ്രസീദ പരിപാലയ നോ*f*രിഭീതേര്

നിത്യം യഥാ*f*സുരവധാദധുനൈവ സദ്യഃ |
പാപാനി സർവ്വജഗതാം പ്രശമം നയാശു

ഉത്പാതപാകജനിതാംശ്ച മഹോപസർഗാന് || 609 ||

അല്ലയോ ദേവി ! നിന്തിരുവടി പ്രസാദിച്ചാലും ! നൊടിയിടകൊണ്ട് മഹാസുരന്മാരെ വധിച്ചതുമൂലം ഇപ്പോൾ എന്നവണ്ണം ശത്രുഭയത്തിൽനിന്ന് എല്ലായ്പോഴും ഞങ്ങളെയെല്ലാവരേയും രക്ഷിച്ചാലും; സകലലോകങ്ങളുടേയും ദുരിതങ്ങളേയും അധർമ്മഫലമായുണ്ടാകുന്ന മഹോപദ്രവങ്ങളേയും വേഗത്തിൽ പ്രശാന്തിയെ പ്രാപിച്ചാലും.

പ്രണതാനാം പ്രസീദ ത്വം ദേവി വിശ്വാർതിഹാരിണി |

ത്രൈലോക്യവാസിനാമീഡ്യേ ലോകാനാം വരദാ ഭവ || 610||

ലോകത്തിന്റെ പീഡകളെ നശിപ്പിക്കുന്ന ദേവി! നിന്തിരുവടി ഭക്തിയോടുകൂടി നമസ്കരിക്കുന്നവർക്ക് പ്രസാദിച്ചാലും.മൂന്നുലോകത്തിലും വസിക്കുന്നവർക്ക് സ്തുതിക്കപ്പെടുവാന് യോഗ്യയായുള്ളവളെ! ലോകർക്ക് വരങ്ങളെ ദാനചെയ്യുന്നവളായ് ഭവിച്ചാലും.

ദേവ്യുവാച || 611 || ദേവി അരുളിചെയ്തു.

വരദാ*f*ഹം സുരഗണാ വരം യന്മനസേച്ഛഥ |

തം വൃണുധ്വം പ്രയച്ഛാമി ജഗതാമുപകാരകം || 612 ||

അല്ലയോ ദേവസമൂഹങ്ങളെ! ഞാൻ വരത്തെ ദാനം ചെയ്യുന്നവളാകുന്നു; ലോകങ്ങൾക്ക് ഉപകാരമായ് യാതൊരുവരത്തെ മനസ്സുകൊണ്ട് നിങ്ങൾ ഇച്ഛിക്കുന്നുവോ അതിനെ പ്രാർത്ഥിച്ചാലും, ഞാൻ തരുന്നുണ്ട്.

ദേവാ ഊചുഃ || 613 || ദേവന്മാർ പറഞ്ഞു:

സർവ്വബാധാപ്രശമനം ത്രൈലോക്യസ്യാഖിലേശ്വരി |

ഏവമേവ ത്വയാ കാര്യമസ്മദ്വൈരിവിനാശനം || 614 ||

അല്ലയോ സർവ്വേശ്വരി! മൂന്നുലോകങ്ങൾക്കും സകല ദുഃഖങ്ങളേയും നശിപ്പിക്കുന്നതായ ഞങ്ങളുടെ ശത്രുനാശം ഇപ്രകാരംതന്നെ നിന്തിരുവടിയാൽ ചെയ്യപ്പെടേണമേ.

ദേവ്യുവാച || 615|| ദേവി അരുളിച്ചെയ്തു.

വൈവസ്വതേ*f*ന്തരേ പ്രാപ്തേ അഷ്ടാവിംശതിമേ യുഗേ |

ശുംഭോ നിശുംഭശ്ചൈവാന്യാവുത്പത്സ്യേതേ മഹാസുരൌ || 616||

വൈവസ്വതമന്വന്തരത്തിൽ ഇരുപത്തെട്ടാമത്തെ യുഗം എത്തുമ്പോൾ ശുംഭൻ, നിശുംഭൻ എന്ന വേറെ രണ്ട മഹാസുരന്മാര് ഉത്ഭവിക്കും.

നന്ദഗോപഗൃഹേ ജാതാ യശോദാഗർഭസംഭവാ |

തതസ്തൌ നാശയിഷ്യാമി വിന്ധ്യാചലനിവാസിനീ || 617 ||

ആ സമയം നന്ദഗോപഗൃഹത്തിൽ യശോദയുടെ പുത്രിയായ ജനിച്ചവളായി, വിന്ധ്യാചലത്തിൽ വസിക്കുന്നവളായി അവർ രണ്ടുപേരേയും ഞാൻ നശിപ്പിക്കുന്നുണ്ട്.

പുനരപ്യതിരൌദ്രേണ രൂപേണ പൃഥിവീതലേ |

അവതീര്യ ഹനിഷ്യാമി വൈപ്രചിത്താംസ്തു ദാനവാന്|| 618||

അതിനുശേഷവും അതിഭയങ്കരമായ രൂപത്തോടുകൂടി ഭൂമിയില് അവതരിച്ച്, വിപ്രചിത്തിയുടെ പുത്രന്മാരായ അസുരന്മാരെയെല്ലാരേയും ഞാന് കൊല്ലുന്നുണ്ട്.

ഭക്ഷയന്ത്യാശ്ച താനുഗ്രാന് വൈപ്രചിതാന് മഹാസുരാന് |

രക്താ ദന്താ ഭവിഷ്യന്തി ദാഡിമീകുസുമോപമാഃ || 619 ||

രൗദ്രന്മാരായ് മഹാസുരന്മാരായ ആ വൈപ്രചിത്തന്മാരെ ഭക്ഷിക്കുന്നവളായ എന്റെ പല്ലുകൾ എല്ലാം മാതളനാരകത്തിൻ പൂക്കൾപോലെ ചുവന്നവയായി ഭവിക്കും

തതോ മാം ദേവതാഃ സ്വർഗ്ഗേ മർത്ത്യലോകേ ച മാനവാഃ |

സ്തുവന്തോ വ്യാഹരിഷ്യന്തി സതതം രക്തദന്തികാം || 620 ||

അതുമുതൽക്ക് സ്വർഗ്ഗലോകത്തില് ദേവന്മാരും ഭൂമിയിൽ മനുഷ്യരും എന്നെ എല്ലായ്പോഴും സ്തുതിക്കുന്നവരായി രക്തദന്തികാ എന്ന് വ്യവഹരിക്കും.

ഭൂയശ്ച ശതവാർഷിക്യാമനാവൃഷ്ട്യാമനംഭസി |

മുനിഭിഃ സംസ്തുതാ ഭൂമൌ സംഭവിഷ്യാമയയോനിജാ || 621 ||

പിന്നെയും നൂറുവർഷം നിലനിൽക്കുന്നതായ മഴയില്ലായ്കകാരണം, ഭൂമിയിൽ ജലം ഇല്ലാതായിത്തീരുമ്പോൾ, മുനികളാൽ സ്മരിക്കപ്പെട്ടവളായി അയോനിജയായി ഞാൻ സംഭവിക്കുന്നുണ്ട്.

തതഃ ശതേന നേത്രാണാം നിരീക്ഷിഷ്യാമി യന്മുനീന് |

കീർത്തയിഷ്യന്തി മനുജാഃ ശതാക്ഷീമിതി മാം തതഃ || 622 ||

ആ ഘട്ടത്തിൽ, നൂറ് കണ്ണുകൾകൊണ്ടും മുനികളെ ഞാന് കടാക്ഷിക്കും. അക്കാരണത്താല് അതു മുതൽക്ക് എന്ന മനുഷയ് ശതാക്ഷി എന്ന് കീർത്തിക്കും.

തതോƒഹമഖിലം ലോകമാത്മദേഹസമുദ്ഭവൈഃ |

ഭരിഷ്യാമി സുരാഃ ശാകൈരാവൃഷ്ടേഃ പ്രാണധാരകൈഃ || 623 ||

അല്ലയോ ദേവന്മാരെ! അതിനാൽ, ഞാൻ എന്റെ ദേഹത്തിൽനിന്ന് ഉണ്ടായവയായ് പ്രാണരക്ഷയെ ചെയ്യുന്നവയായ സസ്യങ്ങളെക്കൊണ്ട് മഴപെയ്യുന്നതുവരെ സകലലോകത്തേയും രക്ഷിക്കാം.

ശാകംഭരീതി വിഖ്യാതിം തദാ യാസ്യാമ്യഹം ഭുവി |

തത്രൈവ ച വധിഷ്യാമി ദുർഗ്ഗമാഖ്യം മഹാസുരം || 624 ||

ദുർഗ്ഗാദേവീതി വിഖ്യാതം തന്മേ നാമ ഭവിഷ്യതി |

അപ്പോൾ ഭൂമിയിൽ ഞാന് ശാകംഭരി എന്ന കീർത്തിയെ പ്രാപിക്കും; ആ അവസരത്തിൽതന്നെ ദുർഗ്ഗമന് എന്നു പേരോടുകൂടിയ മഹാസുരനെ വധിക്കും; അതിനാൽ എനിക്ക് പ്രസിദ്ധമായ് ദുർഗ്ഗാദേവി എന്നും, നാമം ഭവിക്കും.

പുനശ്ചാഹം യദാ ഭീമം രൂപം കൃത്വാ ഹിമാചലേ ||625||

രക്ഷാംസി ക്ഷയയിഷ്യാമി മുനീനാം ത്രാണകാരണാത് |

തദാ മാം മുനയഃ സർവേ സ്തോഷ്യന്ത്യാനമ്രമൂർത്തയഃ ||626||

ഭീമാദേവീതി വിഖ്യാതം തന്മേ നാമ ഭവിഷ്യതി |

പിന്നെയും ഞാൻ യാതൊരുകാലത്ത് ഹിമാവാന് പർവ്വതത്തിൽ ഭയങ്കരമായ രൂപത്തെകയ്ക്കൊണ്ട് മുനികളുടെ രക്ഷയ്ക്കായി രാക്ഷസന്മാരെ ഭക്ഷിക്കുന്നുവോ, അപ്പോൾ എന്നെ ഭക്തിയോടുകൂടി വണങ്ങുന്നവരായ എല്ലാ മുനികളും സ്തോത്രംചെയ്യും; അതു ഹേതുവായിട്ട് എനിക്ക് ഭീമദേവിയെന്ന് പ്രസിദ്ധപ്പെട്ട പേരുണ്ടാകും.

യദാഽരുണാഖ്യസ്ത്രൈലോക്യേ മഹാബാധാം കരിഷ്യതി ||627||

തദാഽഹം ഭ്രാമരം രൂപം കൃത്വാസങ്ഖ്യേയഷട്പദം |

ത്രൈലോക്യസ്യ ഹിതാർത്ഥായ വധിഷ്യാമി മഹാസുരം ||628||

ഭ്രാമരീതി ച മാം ലോകാസ്തദാ സ്തോഷ്യന്തി സർവ്വതഃ |

ആ കാലത്തിൽ ഞാന് എണ്ണമറ്റ വണ്ടുകളൊടുകൂടിയതായ വണ്ടിന്റെ രൂപത്തെകയ്ക്കൊണ്ട് മൂന്നുലോകത്തിന്റെയും രക്ഷയ്ക്കായിക്കൊണ്ട് ആ മഹാസുരനെ കൊല്ലുന്നുണ്ട്; അപ്പോൾ ജനങ്ങള് സകലദിക്കിലും ഭ്രാമരി എന്ന് എന്നെ സ്തുതിക്കും.

ഇത്ഥം യദാ യദാ ബാധാ ദാനവോത്ഥാ ഭവിഷ്യതി || 629 ||

തദാ തദാഽവതീര്യാഹം കരിഷ്യാമ്യരിസംക്ഷയമ് ||ഓം|| 630||

ഇപ്രകാരം എപ്പോഴെല്ലാം ദാനവന്മാരിൽനിന്നുണ്ടാകുന്ന പീഡ ഉണ്ടാകുമോ, അപ്പോഴെല്ലാം ഞാൻ അവതരിച്ച് ശത്രുനാശത്തെ ചെയ്യുന്നുണ്ട്.

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ

നാരായണിസ്തുതിർനാമ ഏകാദശോƒധ്യായഃ ||

"നാരായണിസ്തുതി" എന്ന പതിനൊന്നാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകാഃ 51. ആദിതഃ ശ്ലോകാഃ 523

അസ്മിന്നദ്ധ്യായേ മന്ത്രാഃ 55 ആദിതഃ മന്ത്രാഃ 630

|| അഥ ദ്വാദശോഽധ്യായഃ ||

ധ്യാനം

ഓം വിദ്യുദ്ദാമസമപ്രഭാം മൃഗപതിസ്കന്ധസ്ഥിതാം ഭീഷണാം

കന്യാഭിഃ കരവാലഖേടവിലസദ്ധസ്താഭിരാസേവിതാം|
ഹസ്തൈശ്ചക്രഗദാസിഖേടവിശിഖാംശ്ചാപം ഗുണം തർജ്ജനീം

ബിഭ്രാണാമനലാത്മികാം ശശിധരാം ദുർഗ്ഗാം ത്രിനേത്രാം ഭജേ||

'ഓം' ദേവ്യുവാച || 631 || ദേവി അരുളിച്ചെയ്തു:

ഏഭിഃ സ്തവൈശ്ച മാം നിത്യം സ്തോഷ്യതേ യഃ സമാഹിതഃ |

തസ്യാഹം സകലാം ബാധാം നാശയിഷ്യാമ്യസംശയം ||632 ||
എന്നുതന്നെയല്ല, യാതൊരുവൻ ഭക്തിയോടുകൂടിയവനായി ഈ സ്തോത്രങ്ങളെക്കൊണ്ട് എല്ലായ്പോഴും എന്നെ സ്തുതിക്കുന്നുവോ, അവന്റെ എല്ലാ ഉപദ്രവത്തേയും ഞാൻ നിശ്ചയമായും നശിപ്പിക്കുന്നുണ്ട്.

മധുകൈടഭനാശം ച മഹിഷാസുരഘാതനം |

കീർത്തയിഷ്യന്തി യേ തദ്വദ്വധം ശുംഭനിശുംഭയോഃ || 633||

അഷ്ടമ്യാം ച ചതുർദശ്യാം നവമ്യാം ചൈകചേതസഃ |

ശ്രോഷ്യന്തി ചൈവ യേ ഭക്ത്യാ മമ മാഹാത്മ്യമുത്തമം || 634||

ന തേഷാം ദുഷ്കൃതം കിഞ്ചിദ്ദുഷ്കൃതോത്ഥാ ന ചാപദഃ |

ന ഭവിഷ്യതി ന ദാരിദ്ര്യം ന ചൈവേഷ്ടവിയോജനം || 635 ||
യാതൊരുവർ മധുകൈടഭന്മാരുടെ നാശത്തേയും മഹിഷാസുരവധത്തേയും അതുപോലെതന്നെ ശുംഭനിശുംഭന്മരുടെ വധത്തേയും കീർത്തിക്കുന്നുവൊ, യാതൊരുവർ ഏകാഗ്രചിത്തന്മാരായി അഷ്ടമിയിലും ചതുർദ്ദശിയിലും നവമിയിലും എന്റെ ഉത്തമമായ മാഹാത്മ്യത്തെ ഭക്തിയോടുകൂടി കേൾക്കുകയും ചെയ്യുന്നുവോ, അവർക്കു പാപം ഒട്ടും ഉണ്ടാകുന്നില്ല; ദുഷ്കർമ്മത്തിൽനിന്നുണ്ടാവുന്ന ആപത്തുകളും ഒട്ടും ഉണ്ടാവുന്നില്ല; ദാരിദ്ര്യം ഉണ്ടാകയില്ല; ഇഷ്ടജനങ്ങളോടുള്ള വേർപാടുഉണ്ടാകയില്ല.

ശത്രുതോ ന ഭയം തസ്യ ദസ്യുതോ വാ ന രാജതഃ |

ന ശസ്ത്രാനലതോയൌഘാത് കദാചിത് സംഭവിഷ്യതി || 636||

അവന്ന് ശത്രുവിൽനിന്നു ഭയം ഇല്ല; തസ്കരനിൽനിന്നാകട്ടെ രാജാവിൽനിന്നകട്ടെ ഇല്ല; ശസ്ത്രം, അഗ്നി, ജലപ്രവാഹം എന്നിവയിൽനിന്നോ ഒരിക്കലും ഉണ്ടാകയില്ല.

തസ്മാന്മമൈതന്മാഹാത്മ്യം പഠിതവ്യം സമാഹിതൈഃ |

ശ്രോതവ്യം ച സദാ ഭക്ത്യാ പരം സ്വസ്ത്യയനം ഹി തത് || 637 ||

ആകയാൽ ഏകാഗ്രചിത്തന്മാരാൽ ശ്രേഷ്ഠമായി മഹത്തായ മംഗളഹേതുവായിരിക്കുന്ന എന്റെ ഈ മാഹാത്മ്യത്തെ ഭക്തിയോടുകൂടി നിത്യവും പഠിക്കേണ്ടതും ശ്രവണംചെയ്യേണ്ടതുമാകുന്നു.

ഉപസർഗ്ഗാനശേഷാംസ്തു മഹാമാരീസമുദ്ഭവാന് |

തഥാ ത്രിവിധമുത്പാതം മാഹാത്മ്യം ശമയേന്മമ || 638 ||

എന്റെ മാഹാത്മ്യം, ഭയങ്കരങ്ങളായ പകർച്ചവ്യാധികള് കൊണ്ടുണ്ടാകുന്ന സകല ഉപദ്രവങ്ങളേയും അപ്രകാരം (ആദ്ധ്യാത്മികം, ആധിദൈവികം,ആധിഭൗതികം എന്നു) മൂന്നു വിധത്തിലുള്ള (ലോകത്തിന്നു പൊതുവിൽ ഉണ്ടാകുന്ന ഭൂകമ്പം മുതലായ) നാശങ്ങളേയും ശമിപ്പിക്കും.

യത്രൈതത്പഠ്യതേ സമ്യങ്നിത്യമായതനേ മമ |

സദാ ന തദ്വിമോക്ഷ്യാമി സാന്നിധ്യം തത്ര മേ സ്ഥിതം || 639 ||

യാതൊരു ഗൃഹത്തിൽ ഗൃഹത്തിൽ എന്റെ ഈ മാഹാത്മ്യം ദിവസംതോറും വഴിപോലെ പാരായണം ചെയ്യപ്പെടുന്നുവോ, അവിടെ എന്റെ സാന്നിധ്യം സ്ഥിരമായിരിക്കുന്നതാകുന്നു. ആ ഭവനത്തെ ഒരിക്കലും ഞാൻ ത്യജിക്കയില്ല.

ബലിപ്രദാനേ പൂജായാമഗ്നികാര്യേ മഹോത്സവേ |

സർവ്വം മമൈതച്ചരിതമുച്ചാര്യം ശ്രാവ്യമേവ ച || 640||

ബലിദാനത്തിലും പൂജയിലും ഹോമത്തിലും മഹോത്സവത്തിലും, എന്റെ ഈ ചരിതം മുഴുവനുംതന്നെ പാരായണം ചെയ്യപ്പെടേണ്ടതും കേൾക്കപ്പെടേണ്ടതുമാകുന്നു.

ജാനതാ ഽജാനതാ വാപി ബലിപൂജാം തഥാ കൃതാം |

പ്രതീച്ഛിഷ്യാമ്യഹം പ്രീത്യാ വഹ്നിഹോമം തഥാകൃതം || 641 ||

അറിവുള്ളവനാലാകട്ടെ അറിവില്ലാത്തവനാലാകട്ടെ അപ്രകാരം ചെയ്യപ്പെട്ട ബലിപൂജയേയും അപ്രകാരം ചെയ്യപ്പെട്ട ഹോമത്തേയും ഞാൻ പ്രീതിയോടുകൂടി സ്വീകരിക്കും.

ശരത്കാലേ മഹാപൂജാ ക്രിയതേ യാ ച വാർഷികീ |

തസ്യാം മമൈതന്മാഹാത്മ്യം ശ്രുത്വാ ഭക്തിസമന്വിതഃ || 642 ||

സർവ്വബാധാവിനിർമുക്തോ ധനധാന്യസുതാന്വിതഃ |

മനുഷ്യോ മത്പ്രസാദേന ഭവിഷ്യതി ന സംശയഃ || 643||

ശരത്കാലത്തിൽ യാതൊരു മഹാപൂജ ചെയ്യപ്പെടുന്നു,വർഷകാലത്തിലും അപ്രകാരം ചെയ്യപ്പെടുന്നു, ആ പൂജയിൽ എന്റെ ഈ മാഹാത്മ്യത്തെ ഭക്തിയോടുകൂടിയവനായ മനുഷൻ ശ്രവണം ചെയ്തു എന്റെ പ്രസാദം നിമിത്തം എല്ലാ പീഡകളിൽനിന്നും മുക്തനായി ധനധാന്യങ്ങളോടും പുത്രന്മാരോടും കൂടിയവനായി ഭവിക്കുന്നു, സംശയം തന്നെയില്ല.

ശ്രുത്വാ മമൈതന്മാഹാത്മ്യം തഥാ ചോത്പത്തയഃ ശുഭാഃ |

പരാക്രമം ച യുദ്ധേഷു ജായതേ നിർഭയ പുമാന് || 644 ||

എന്റെ ഈ മാഹാത്മ്യത്തേയും അപ്രകാരം ശോഭനകരങ്ങളായ ഉൽപത്തികളേയും യുദ്ധങ്ങളിൽ ഉള്ള പരാക്രമത്തേയും ശ്രവണം ചെയ്ത്, മനുഷൻ ഭയമില്ലാത്തവനായി ഭവിക്കുന്നു.

രിപവഃ സംക്ഷയം യാന്തി കല്യാണം ചോപപദ്യതേ |

നന്ദതേ ച കുലം പുംസാം മാഹാത്മ്യം മമ ശൃണ്വതാം || 645 ||

എന്റെ മാഹാത്മ്യത്തെ കേൾക്കുന്ന പുരുഷന്മാർക്ക് ശത്രുക്കൾ നാശത്തെ പ്രാപിക്കുന്നു; എന്നുതന്നെയല്ല, മംഗളം ഉണ്ടാകുന്നു; വംശം അഭിവൃദ്ധിയാകയും ചെയ്യുന്നു.

ശാന്തികർമണി സർവ്വത്ര തഥാ ദുഃസ്വപ്നദർശനേ |

ഗ്രഹപീഡാസു ചോഗ്രാസു മാഹാത്മ്യം ശൃണുയാന്മമ || 646||

എല്ലാ ശാന്തികർമ്മത്തിലും ദുഃസ്വപ്നം കാണുമ്പോഴും, ഘോരങ്ങളായ നവഗ്രഹപീഡകളിലും, എന്റെ മാഹാത്മ്യത്തെ കേൾക്കേണ്ടതാകുന്നു.

ഉപസർഗ്ഗാ ശമം യാന്തി ഗ്രഹപീഡാശ്ച ദാരുണാഃ |

ദുഃസ്വപ്നം ച നൃഭിർദൃഷ്ടം സുസ്വപ്നമുപജായതേ || 647||

ബാധകളും ഭയങ്കരങ്ങളായ ഗ്രഹങ്ങളെകൊണ്ടുള്ള ഉപദ്രവങ്ങളും നാശത്തെ പ്രാപിക്കുന്നു; മനുഷ്യരാൽ കാണപ്പെട്ട ദുഃസ്വപ്നവുംകൂടി നല്ലസ്വപ്നമായ് തീരുന്നു.

ബാലഗ്രിഹാഭിഭൂതാനാം ബാലാനാം ശാന്തികാരകം |

സങ്ഘാതഭേദേ ച നൃണാം മൈത്രീകരണമുത്തമം || 648 ||

ദുർവൃത്താനാമശേഷാണാം ബലഹാനികരം പരം |

രക്ഷോഭൂതപിശാചാനാം പഠനാദേവ നാശനം || 649||

സർവ്വം മമൈതന്മാഹാത്മ്യം മമ സന്നിധികാരകം ।

എന്റെ ഈ മാഹാത്മ്യം എന്റെ സാന്നിദ്ധ്യത്തെ ഉണ്ടാക്കുന്നതും ബാലപീഡകളാൽ ഉപദ്രവിക്കപ്പെട്ട ശിശുക്കൾക്ക് ശാന്തിയെ ചെയ്യുന്നതും മനുഷ്യരുടെ സംഘവഴക്കുണ്ടാകുമ്പോൾ ഉത്തമമായ സ്നേഹത്തെ ഉണ്ടാക്കുന്നതും പാരായണംകൊണ്ടുതന്നെ എല്ലാ ദുഷ്ടന്മാർക്കും ഏറ്റവും ബലഹാനിയെ ചെയ്യുന്നതും രക്ഷസ്സുകളുടേയും ഭൂതങ്ങളുടേയും പിശാചുക്കളുടേയും നാശത്തെ ചെയ്യുന്നതും ആകുന്നു.

പശുപുഷ്പാർഘ്യധൂപൈശ്ച ഗന്ധദീപൈസ്തഥോത്തമൈഃ

വിപ്രാണാം ഭൌജനർഹോമൈഃ പ്രോക്ഷണീയൈരഹർനിശം ।

അന്യൈശ്ച വിവിധൈർഭോഗൈഃ പ്രദാനൈർവത്സരേണ യാ || 651 ||

പ്രീതിർമേ ക്രിയതേ സാ$\mathcal{f}$സ്മിൻസകൃദുച്ചരിതേ ശ്രുതേ ।

പശുക്കൾ, പുഷ്പങ്ങൾ, പൂജാംഗങ്ങളായ തേൻ, നെയ്യ്, മുതലായവ, ധൂപങ്ങൾ ഇവയെക്കൊണ്ടും അപ്രകാരംതന്നെ ഉത്തമങ്ങളായ ഗന്ധങ്ങളെക്കൊണ്ടും ദീപങ്ങളെക്കൊണ്ടും പകലും രാത്രിയും ബ്രാഹ്മണരുടെ ഹോമങ്ങളെക്കൊണ്ടും അഭിഷേകാദികളെക്കൊണ്ടും വേറെ പലവിധത്തിലുള്ള ഭോഗങ്ങളെക്കൊണ്ടും ദാനങ്ങളെക്കൊണ്ടും ദാനങ്ങളാലും ഒരു വത്സരംകൊണ്ട് യാതൊരു പ്രീതി എനിക്ക് ഉണ്ടാക്കപ്പെടുന്നുവോ ആ പ്രീതി ഈ മാഹാത്മ്യം ഒരിക്കൽ പാരായണം ചെയ്യുന്നതുകൊണ്ടോ കേൾക്കുന്നതിനാലോ ഉണ്ടാകുന്നു.

ശ്രുതം ഹരതി പാപാനി തഥാ$\mathcal{ff}$രോഗ്യം പ്രയച്ഛതി || 652||

രക്ഷാം കരോതി ഭൂതേഭ്യോ ജന്മനാം കീർത്തനം മമ ।

എന്റെ ഉത്പത്തികളുടെ കഥനം ഭൂതങ്ങളിൽനിന്ന് രക്ഷയെ ചെയ്യുന്നു. ശ്രവണം പാപങ്ങളെ നശിപ്പിക്കുന്നു; അപ്രകാരം ആരോഗ്യത്തെ ഉണ്ടാക്കുന്നു.

യുദ്ധേഷു ചരിതം യന്മേ ദുഷ്ടദൈത്യനിബർഹണം|| 653 ||

തസ്മിന് ശ്രുതേ വൈരികൃതം ഭയം പുംസാം ന ജായതേ ।

ദേവിദാനവയുദ്ധങ്ങളിൽ യാതൊരു ദുഷ്ടദൈത്യന്മാരെ നിഗ്രഹിച്ചു എന്ന എന്റെ ചരിത്രം ഉണ്ടോ ആ ചരിത്രം കേട്ടാൽ മനുഷ്യർക്ക് ശത്രുക്കൾനിമിത്തമുണ്ടാകുന്ന ഭയം ഉണ്ടാകുന്നതല്ല.

യുഷ്മാഭിഃ സ്തുതയോ യാശ്ച യാശ്ച ബ്രഹ്മർഷിഭിഃ കൃതാഃ || 654||

ബ്രഹ്മണാ ച കൃതാസ്താസ്തു പ്രയച്ഛന്തി ശുഭാം മതിം।

നിങ്ങളാൽ ചെയ്യപ്പെട്ട യാതൊരു സ്തുതികളും ബ്രഹ്മഋഷികളാലും ബ്രഹ്മാവിനാലും ചെയ്യപ്പെട്ടവയുമായ യാതൊന്നുകളോ അവയും സൽബുദ്ധിയെ നൽകുന്നു.

അരണ്യേ പ്രാന്തരേ വാƒപി ദാവാഗ്നിപരിവാരിതഃ || 655||

ദസ്യുഭിർവ്വാ വൃതഃ ശൂന്യേ ഗൃഹീതോ വാƒപി ശത്രുഭിഃ |

സിംഹവ്യാഘ്രാനുയാതോ വാ വനേ വാ വനഹസ്തിഭിഃ || 656||

രാജ്ഞാ ക്രുദ്ധേന ചാജ്ഞപ്തോ വധ്യോ ബന്ധഗതോƒപി വാ |

ആഘൂർണ്ണിതോ വാ വാതേന സ്ഥിതഃ പോതേ മഹാർണ്ണവേ || 657||

പതത്സു ചാപി ശസ്ത്രേഷു സംഗ്രാമേ ഭൃശദാരുണേ |

സർവ്വബാധാസു ഘോരാസു വേദനാഭ്യര്ദിതോƒപി വാ || 658 ||

സ്മരന് മമൈതച്ചരിതം നരോ മുച്യേത സങ്കടാത് |

കാട്ടിൽ കാട്ടുതീകൊണ്ടു ചുറ്റപ്പെട്ടവനായിട്ടൊ നിർജ്ജനമായ മാർഗ്ഗത്തില് കള്ളന്മാരാൽ ചുറ്റപ്പെട്ടവനായിട്ടൊ വിജനപ്രദേശത്തിൽ ശത്രുക്കളാൾ പിടിക്കപ്പെട്ടവനായിട്ടോ, കാട്ടിൽ സിംഹം പുലി എന്നിവയാൽ തുരത്തപ്പെട്ടവനായിട്ടോ കാട്ടാനകളാൽ തുരത്തപ്പെട്ടവനായിട്ടോ, കോപിച്ച രാജാവിനാൽ വധാർഹനാണെന്ന് ആജ്ഞാപിക്കപ്പെട്ടവാനിട്ടോ, തടവിൽ വെയ്ക്കപ്പെട്ടവനായിട്ടോ, വൻകടലില് കപ്പലിൽ വർത്തിക്കുന്നവനായി കൊടുങ്കാറ്റുകൊണ്ടു ചുഴപ്പെട്ടവനായിട്ടോ അതിഭയങ്കരമായ യുദ്ധത്തിൽ ആയുധങ്ങൾ പതിക്കുന്ന സമയത്തിലും മറ്റെല്ലാ ഉപദ്രവങ്ങൾ ഉണ്ടാകുമ്പോഴും ഏറ്റം വേദനപ്പെട്ടുത്തപ്പെട്ടവനായിട്ടൊ എന്റെ ഈ ചരിത്രത്തെ സ്മരിക്കുന്നവനായ മനുഷ്യൻ ആവിധ ദുഃഖത്തിൽനിന്ന് മോചിക്കപ്പെടുന്നതാകുന്നു.

മമ പ്രഭാവാത്സിംഹാദ്യാ ദസ്യവോ വൈരിണസ്തഥാ |

ദൂരാദേവ പലായന്തേ സ്മരതശ്ചരിതം മമ || 660||

എന്റെ പ്രഭാവംകൊണ്ട് സിംഹാദികളും തസ്കരന്മാരും അപ്രകാരം ശത്രുക്കളും എന്റെ ചരിത്രത്തെ സ്മരിക്കുന്നമാത്രത്തിൽതന്നെ,ദൂരത്തിൽ ഓടിപ്പൊയ്ക്കളയുന്നു.

ഋഷിരുവാച || 661 || ഋഷി പറഞ്ഞു:

ഇത്യുക്ത്വാ സാ ഭഗവതീ ചണ്ഡികാ ചണ്ഡവിക്രമാ |

പശ്യതാമേവ ദേവാനാം തത്രൈവാന്തരധീയത || 662 ||

ഉഗ്രപരാക്രമത്തോടുകൂടിയ ആ ചണ്ഡികാഭഗവതി ഇപ്രകാരം അരുളിച്ചെയ്തശേഷം, ദേവന്മാർ നോക്കിനിൽക്കവേതന്നെ, അവിടെനിന്നും അന്തർദ്ധാനംചെയ്തു.

തേƒപി ദേവാ നിരാതങ്കാഃ സ്വാധികാരാന്യഥാ പുരാ |

യജ്ഞഭാഗഭുജഃ സർവ്വേ ചക്രുർവ്വിനിഹതാരയഃ || 663||

അ സമല ദേവന്മാരും ഹനിക്കപ്പെട്ട ശത്രുക്കളോടുകൂടിയവരായ ഹവിർഭാഗങ്ങളെ ഭുജിക്കുന്നവരായ് നിർഭയന്മാരായി മുൻപോലെതന്നെ അവരവരുടെ അധികാരങ്ങളെ നടത്തി.

ദൈത്യാശ്ച ദേവ്യാ നിഹതേ ശുംഭേ ദേവരിപൌ യുധി |

ജഗദ്വിധ്വംസിനി തസ്മിന് മഹോഗ്രേƒതുലവിക്രമേ || 664||

നിശുംഭേ ച മഹാവീര്യേ ശേഷാഃ പാതാളമായയുഃ

ദേവശത്രുവും ത്രൈലോക്യദ്രോഹിയും അതിരൌദ്രനും നിസ്തുല്യപരാക്രമശാലിയും ആയ ആ ശുംഭാസുരനും മഹാബലവാനായ നിശുംഭാസുരനും ദേവിയാൽ യുദ്ധത്തില് ഹനിക്കപ്പെട്ടപ്പോൾ ശേഷിച്ച അസുരന്മാർ എല്ലാം പാതാളത്തെ (ശരണം) പ്രാപിച്ചു.

ഏവം ഭഗവതീ ദേവീ സാ നിത്യാപി പുനഃ പുനഃ || 665||

സംഭൂയ കുരുതേ ഭൂപ ജഗതഃ പരിപാലനം |

അല്ലയോ രാജാവേ! ഇപ്രകാരം ആ ഭഗവതിയായ ദേവി നിത്യയാണെന്നിരുന്നാലും പലകുറി ആവിർഭവിച്ച് ത്രൈലോക്യത്തിന്റെ സംരക്ഷണത്തെ ചെയ്യുന്നു.

തയൈതന്മോഹ്യതേ വിശ്വം സൈവ വിശ്വം പ്രസൂയതേ || 666||

സാƒƒയാചിതാ ച വിജ്ഞാനം തുഷ്ടാ ഋദ്ധിം പ്രയച്ഛതി |

ആ ദേവിയാൽ ഈ പ്രപഞ്ചം മോഹിക്കപ്പെടുന്നു; ആ ദേവിതന്നെയാകുന്നു ലോകത്തെ സൃഷ്ടിക്കുന്നത്; ആ ദേവി വഴിപോലെ ആരാധിക്കപ്പെട്ടവളായി സന്തുഷ്ടയായി ജ്ഞാനത്തേയും ഐശ്വർയ്യത്തേയും പ്രദാനം ചെയ്യുന്നു.

[സാ അയാചിതാ തുഷ്ടാ" = ആ ദേവി നിഷ്കാമകായി സന്തുഷ്ടയാക്കപ്പെട്ടാൽ, എന്നും അർത്ഥം പറയാം}

വ്യാപ്തം തയൈതത്സകലം ബ്രഹ്മാണ്ഡം മനുജേശ്വര || 667 ||

മഹാകാള്യാ മഹാകാലേ മഹാമാരീസ്വരൂപയാ |

അല്ലയോ രാജാവേ! മഹാപ്രളയത്തിൽ സംഹാരശക്തി സ്വരൂപിണിയായ് മഹത്തായ തമസ്വരൂപിണിയായ ആ ദേവിയാൽ ഈ ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിക്കപ്പെട്ടിരിക്കുന്നു.

സൈവ കാലേ മഹാമാരീ സൈവ സൃഷ്ടിർഭവത്യജാ || 668 ||

സ്ഥിതം കരോതി ഭൂതാനാം സൈവ കാലേ സനാതനീ |

(മഹാ പ്രളയ) സമയത്തിൽ ആ ദേവിതന്നെ സംഹാരശക്തിയായ് ഭവിക്കുന്നു; ജന്മഹീനയായ ആ ദേവിതന്നെ സൃഷ്ടിശക്തിയായ ഭവിക്കുന്നു; (പരിപാലന) കാലത്തില് നിത്യയായ ആ ദേവിതന്നെ ഭൂതങ്ങളുടെ നിലനില്പിനേയും ചെയ്യുന്നു.

ഭവകാലേ നൃണാം സൈവ ലക്ഷ്മീർവൃദ്ധിപ്രദാ ഗൃഹേ || 669 ||

സൈവാഭാവേ തഥാƒലക്ഷ്മീർവിനാശായോപജായതേ |

മനുഷ്യർക്ക് ഗൃഹത്തില് സമ്പൽക്കാലത്തില് ആ ദേവിതന്നെ അഭിവൃദ്ധിയെ പ്രദാനംചെയ്യുന്ന ലക്ഷ്മിയായ ഭവിക്കുന്നു; അപ്രകാരം ആപൽക്കാലത്തില് ആ ദേവിതന്നെ അലക്ഷ്മിയായി വിനാശത്തിനായി തീരുന്നു.

സ്തുതാ സമ്പൂജിതാ പുഷ്പൈർധൂപഗന്ധാദിഭിസ്തഥാ ||670||

ദദാതി വിത്തം പുത്രാംശ്ച മതിം ധർമ്മേ ഗതിം ശുഭാം ||671||

പുഷ്പങ്ങളെക്കൊണ്ടും ധൂപഗന്ധാദികളെക്കൊണ്ടും വഴിപോലെ പൂജിക്കപ്പെട്ടവളായി സ്തുതിക്കപ്പെട്ട ആ ദേവി സമ്പത്തിനേയും പുത്രന്മാരേയും സന്മാർഗ്ഗബുദ്ധിയേയും സൽഗതിയേയും നിശ്ചയമായും നൽകുന്നു.

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ ദേവീമാഹാത്മ്യേ ദേവിചരിത മാഹാത്മ്യം നാമ ദ്വാദശോƒധ്യായഃ ||

ദേവിചരിത മാഹാത്മ്യം എന്ന പന്ത്രണ്ടാമദ്ധ്യായം സമാപ്തം ||

അസ്മിന്നദ്ധ്യായേ ശ്ലോകാഃ 38 ആദിതഃ ശ്ലോകാഃ 560-1/2.

അസ്മിന്നദ്ധ്യായേ മന്ത്രാഃ 41. ആദിതഃ മന്ത്രാഃ 671

.

സുരഥന്നും വൈശ്യന്നു വരം കൊടുക്കുന്നത്.

|| അഥ ത്രയോദശോƒധ്യായഃ ||

ധ്യാനം

ഓം ബാലാർക്കമണ്ഡലാഭാസാം ചതുർബാഹും ത്രിലോചനാം |

പാശാങ്കുശവരാഭീതീർധരയന്തീം ശിവാം ഭജേ ||

'ഓം' ഋഷിരുവാച || 672|| ഋഷി പറഞ്ഞു:

ഏതത്തേ കഥിതം ഭൂപ ദേവീമാഹാത്മ്യമുത്തമം

ഏവമ്പ്രഭാവാ സാ ദേവീ യയേദം ധാർയ്യതേ ജഗത് || 673 ||

അല്ലയോ രാജാവെ! ഈ ശ്രേഷ്ഠമായ ദേവിയുടെ മാഹാത്മ്യം ഭവാന്നയ്ക്കൊണ്ട് പറയപ്പെട്ട യാതൊരുദേവിയാൽ ഈ കാണുന്ന ജഗത്തെല്ലാം ധരിക്കപ്പെടുന്നുവോ, ആ ദേവി ഇപ്രകാരമുള്ള മാഹാത്മ്യത്തോടു കൂടിയവളാകുന്നു.

വിദ്യാ തഥൈവ ക്രിയതേ ഭഗവദ്വിഷ്ണുമായയാ

തയാ ത്വമേഷ വൈശ്യശ്ച തഥൈവാന്യേ വിവേകിനഃ || 674||

മോഹ്യന്തേ മോഹിതാശ്ചൈവ മോഹമേഷ്യന്തി ചാപരേ

താമുപൈഹി മഹാരാജ ശരണം പരമേശ്വരീം || 675 ||

ആരാധിതാ സൈവ നൃണാം ഭോഗസ്വർഗ്ഗപവർഗ്ഗദാ || 676||

അപ്രകാരമാകയാൽ ആ ശക്തിസ്വരൂപിണിയായ വിഷ്ണുമായയാല് തന്നെ ജ്ഞാനവും ഉത്പാദിക്കപ്പെടുന്നു; ആ ദേവിയാൽതന്നെയാണ് ഭവാനും ഈ വൈശ്യനും മറ്റുള്ളവരും വിവേകികളെന്നിരുന്നാലും (ജന്മാന്തര കർമ്മ സംസ്കാരവാസനമൂലം) മോഹിക്കപ്പെട്ടവരാകയും മോഹിക്കപ്പെടുകയും ചെയ്യുന്നത്; ഇനിയും പലരും, മോഹിക്കപ്പെടുകയുമ് ചെയ്യു; മഹാരാജാവേ ! ആ പരമേശ്വരിയെ ശരണം പ്രാപിച്ചാലും; ആ ദേവി വഴിപോലെ ആരാധിക്കപ്പെട്ടവളായി മനുഷ്യർക്ക് ഐഹിക ഭോഗങ്ങളേയും, സ്വർഗ്ഗസുഖത്തേയും മോക്ഷത്തേയും നൽകുന്നവളായി ഭവിക്കുന്നു.

മാർകണ്ഡേയ ഉവാച || 677 || മാർക്കണ്ഡേയന് പറഞ്ഞു:

ഇതി തസ്യ വചഃ ശ്രുത്വാ സുരഥഃ സ നരാധിപഃ ||678||

സുരഥന്നും വൈശ്യന്നു വരം കൊടുക്കുന്നത്.

പ്രണിപത്യ മഹാഭാഗം തമൃഷിം സംശിതവ്രതം |

നിർവിണ്ണോഽതിമമത്വേന രാജ്യാപഹരണേന ച || 679 ||

ജഗാമ സദ്യസ്തപസേ സ ച വൈശ്യോ മഹാമുനേ |

മഹർഷേ! ഇപ്രകാരം സുമേധസ്സമഹർഷിയുടെ വാക്കിനെ കേട്ടിട്ട് സുരഥനെന്ന ആ രാജാവ് മാഹാഭാഗ്യവാനും തപോനിഷ്ഠനുമായ ആ മഹർഷിയെ കമ്പിട്ട്, മമതകൊണ്ടും രാജ്യത്തെ അപഹരിച്ചതുകൊണ്ടും ഏറ്റവും വൈരാഗ്യം പൂണ്ടവനായി, ഉടനെ തപസ്സിന്നായി പോയി; ആ വൈശ്യനും അപ്രകാരം തപസ്സിന്നായി പോയി.

സന്ദർശനാർത്ഥമംബായാ നദീപുളിനസംസ്ഥിതഃ || 680 ||

സ ച വൈശ്യസ്തപസ്തേപേ ദേവീസൂക്തം പരം ജപന് |

ദേവിയുടെ പ്രത്യക്ഷീകരണത്തിനനായിട്ട് നദീതടത്തെ ആശ്രയിച്ചവനായി, ശ്രേഷ്ഠമായ ദേവീസൂക്തത്തെ ജപിച്ചുകൊണ്ട് ആ സുരഥമഹാരാജവ് തപസ്സുചെയ്തു; വൈശ്യനും അപ്രകാരം ചെയ്തു.

തോ തസ്മിന് പുലിനേ ദേവ്യാഃ കൃത്വാ മൂർത്തിം മഹീമയീം || 681 ||

അർഹണാം ചക്രുതുസ്തസ്യാഃ പുഷ്പധൂപാഗ്നിതർപ്പണൈഃ |

ആ മണൽത്തിട്ടില് അവർ രണ്ടുപേരും മണ്ണുകൊണ്ടുള്ള ദേവിയുടെ ഒരു പ്രതിമയെ നിർമ്മിച്ച്, ആ ദേവിക്ക് പുഷ്പങ്ങൾകൊണ്ടും ധൂപങ്ങൾകൊണ്ടും ഹോമങ്ങൾകൊണ്ടും തർപ്പണങ്ങൾകൊണ്ടും പൂജയെ ചെയ്തു.

നിരാഹാരൌ യതാഹാരൌ തന്മനസ്കൌ സമാഹിതൌ | 682 ||

ദദതുസ്തൌ ബലിം ചൈവ നിജഗാത്രാസൃഗുക്ഷിതം |

അവർ രണ്ടുപേരും,ആഹാരത്തിനെ തേതി പുറത്തിറങ്ങാത്തവരായി അല്പാഹാരന്മാരായി ദേവിയിൽതന്നെ മനസ്സിനെ ഉറപ്പിച്ചവരായി ജിതേന്ദ്രിയന്മാരായി, തങ്ങളുടെ ശരീരങ്ങളിലെ ചോരകൊണ്ടു നനയ്ക്കപ്പെട്ട ഉപഹാരത്തേയുംകൂടി സമർപ്പണം ചെയ്തു.

ഏവം സമാരാധയതോസ്ത്രിഭിർവ്വർഷൈര്യതാത്മനോഃ || 683||

പരിതുഷ്ടാ ജഗദ്ധാത്രീ പ്രത്യക്ഷം പ്രാഹ ചണ്ഡികാ || 684 ||

ഇപ്രകാരം വഴിപോലെ ആരാധിച്ചുകൊണ്ടിരുന്ന ജിതചിത്തന്മാരായ അവർ രണ്ടുപേർക്കും മൂന്നുസംവത്സരങ്ങൾകൊണ്ട്, ജഗന്മാതാവായ ചണ്ഡികാദേവി, അതിപ്രീതയായി പ്രത്യക്ഷത്തിൽവന്നു അരുളിച്ചെയ്തു.

സുരഥന്നും വൈശ്യന്നു വരം കൊടുക്കുന്നത്.

ദേവ്യുവാച || 685 || ദേവി അരുളിച്ചെയ്തു.

യത്പ്രാർത്ഥ്യതേ ത്വയാ ഭൂപ ത്വയാ ച കുലനന്ദന

മത്തസ്തത്പ്രാപ്യതാം സർവ്വം പരിതുഷ്ടാ ദദാമി തത് || 686||

അല്ലയോ രാജാവേ! ഭവനാലും അല്ലയോ വൈശ്യശ്രേഷ്ഠ! ഭവാനാലും യാതൊന്നു പ്രാർത്ഥിക്കപ്പെടുന്നുവോ അതിനെ പരിതുഷ്ടയായിട്ട് നിങ്ങൾ രണ്ടുപേർക്കും ഞാൻ തരുന്നുണ്ട്; എല്ലാം എന്നിൽനിന്ന് പ്രാപിക്കപ്പെടട്ടെ.

മാർകണ്ഡേയ ഉവാച || 687 || മാർക്കണ്ഡേയന് പറഞ്ഞു:

തതോ വവ്രേ നൃപോ രാജ്യമവിഭ്രംശ്യന്യജന്മനി || 688||

അത്ര ചൈവ നിജം രാജ്യം ജതശത്രുബലം ബലാത് |

അപ്പോൾ രാജാവ് മറ്റുള്ള ജന്മത്തിലും കൈവിട്ടുപോകാത്ത രാജ്യാധികാരത്തെയും, ഈ ജന്മത്തിലും ബലംകൊണ്ട് ഹനിക്കപ്പെട്ട് ശത്രുസൈന്യങ്ങളോടുകൂടിയ തന്റെ രാജ്യത്തെയും വരിച്ചു.

സോ$പി വൈശ്യസ്തതോ ജ്ഞാനം വവ്രേ നിർവ്വിണ്ണമാനസഃ |

മമേത്യഹമിതി പ്രാജ്ഞഃ സംഗവിച്യുതികാരകം || 690||

അതിൽപിന്നെ "എന്റെ", എന്നും "ഞാന്" എന്നും ഉള്ള വിഷയത്തിൽ വിരക്തിപൂണ്ട ചിത്തത്തോടുകൂടിയവനായി ചിത്തശുദ്ധിപൂണ്ടവനായ ആ വൈശ്യനും സംസാരബന്ധനാശത്തെ ഉണ്ടാക്കുന്നതായ ജ്ഞാനത്തെ വരിച്ചു.

ദേവ്യുവാച || 691 || ദേവി അരുളിച്ചെയ്തു:

സ്വല്പൈരഹോഭിർ നൃപതേ സ്വംരാജ്യം പ്രാപ്സ്യതേ ഭവാന് |

ഹത്വാ രിപൂനസ്ഖലിതം തവ തത്ര ഭവിഷ്യതി || 693 ||

അല്ലയോ രാജാവേ! അങ്ങ് ഏതാനും ദിവസങ്ങൾകൊണ്ട് സ്വന്തം രാജ്യത്തെ പ്രാപിക്കും;

മൃതശ്ച ഭൂയഃ സമ്പ്രാപ്യ ജന്മ ദേവാദ്വിവസ്വതഃ || 694 ||

സാവർണ്ണികോ നാമ മനുർഭവാൻഭുവി ഭവിഷ്യതി || 695||

അങ്ങ് മരിച്ചിട്ടും പിന്നെയും സൂർയ്യദേവങ്കൽനിന്ന് ജന്മത്തെ പ്രാപിച്ചിട്ട് ഭൂമിയിൽ സാവർണ്ണി എന്ന പേരോടുകൂടിയ മനുവായി ഭവിക്കും.

വൈശ്യവർയ്യ ത്വയാ യശ്ച വരോ$സ്മത്തോ$ഭിവാഞ്ഛിതഃ

തം പ്രയച്ഛാമി സംസിദ്ധ്യൈ തവ ജ്ഞാനം ഭവിഷ്യതി || 697 ||

സുരഥന്നും വൈശ്യന്നു വരം കൊടുക്കുന്നത്.

അല്ലയോ വൈശ്യശ്രേഷ്ഠ! എങ്കൽനിന്ന് യാതൊരു വരം ഇച്ഛിക്കപ്പെട്ടുവോ, ആ വരത്തെയും മോക്ഷത്തിനായിക്കൊണ്ട് ഞാൻ തരുന്നു; ഭവാൻ ബ്രഹ്മജ്ഞാനം സിദ്ധിക്കും.

മാർക്കണ്ഡേയ ഉവാച || 698 || മാർക്കണ്ഡേയന് പറഞ്ഞു:

ഇതി ദത്വാ തയോർദ്ദേവീ യഥാഭിലഷിതം വരം |

ബഭൂവാന്തർഹിതാ സദ്യോ ഭക്ത്യാ താഭ്യാമഭിഷ്ടുതാ || 699 ||

ഇപ്രകാരം ദേവി അവർ രണ്ടുപേർക്കും ആഗ്രഹിക്കപ്പെട്ടതുപോലെയുള്ള വരത്തെ ദാനംചെയ്തിട്ട്, അവരാൽ ഭക്തിയോടുകൂടി വഴിപോലെ സ്തുതിക്കപ്പെട്ടവളായി, ഉടനെ അന്തർദ്ധാനം ചെയ്തു.

ഏവം ദേവ്യാ വരം ലബ്ധ്വാ സുരഥഃ ക്ഷത്രിയർഷഭഃ |

സൂർയ്യാജ്ജന്മ സമാസാദ്യ സാവർണ്ണിർഭവിതാ മനുഃ || 700 ||

ഇപ്രകാരം ക്ഷത്രിയശ്രേഷ്ഠനായ സുരഥമഹാരാജവ് ദേവിയിൽനിന്ന് വരത്തെ ലഭിച്ചിട്ട്, സൂർയ്യനിൽനിന്ന് ജന്മത്തെ പ്രാപിച്ച്, സാവർണ്ണി എന്ന മനുവായി ഭവിക്കുവാൻ പോകുന്നു.

സാവർണ്ണിഭവിതാ മനുഃ ക്ലീം ഓം

[''സാവർണ്ണീഭവിതാമനുഃ' എന്നു ഗ്രന്ഥസമപ്തിയേ കാണിക്കുവാനായി ഒരിക്കൽകൂടി ആവർത്തിച്ച് പാരായണം ചെയ്യാറുണ്ട്.]

ഇതി ശ്രീമാർകണ്ഡേയപുരാണേ സാവർണ്ണികേ മന്വന്തരേ

ദേവീമാഹാത്മ്യേസുരഥവൈശ്യയോവരപ്രദാനം നാമ ത്രയോദശോ$f$ധ്യായഃ |

സുരഥവൈശ്യയോവരലാഭം എന്ന പതിമൂന്നാമദ്ധ്യായം സമാപ്തം.

അസ്മിന്നദ്ധ്യായേ ശ്ലോകാഃ 17-1/2 . ആദിതഃ ശ്ലോകാഃ 578

അസ്മിന്നദ്ധ്യായേ മന്ത്രാഃ 29 ആദിതഃ മന്ത്രാഃ 700

ദുർഗ്ഗസപ്തസതീ സംപൂർണ്ണം

ഓം നമഃശ്ചണ്ഡികായൈ ശ്രീചണ്ഡികാർപ്പണമസ്തു.

ഓം തത് സത്.

------

വൈശ്യശ്ച നിർമമോ ജ്ഞാനം ദേവതാദ്ധ്യാനമാസ്ഥിതഃ
ഭവിതാ ച മഹായോതി പരന്ധാമാന്തരാത്മനഃ ..1

സാവർണ്ണീകമിദം സർവ്വം പ്രോക്തം മന്വന്തരം തവ
തൈഥൈവ ദേവീ മാഹാത്മ്യം മഹിഷാസുരമർദ്ദനം. ..2

മധുകൈടഭനാശശ്ച വധഃ ശ്രുംഭനിശ്രുംഭയോഃ
ധൂമ്രലോചനണാശശ്ച ചണ്ഡമുണ്ഡവധസ്ഥഥാ ..3

രക്തബീജവധ: സമ്യക് സർവ്വമേതന്മയോദിതം
യഃ പഠേച്ഛൃണയാന്നിത്യം ദേവിമാഹാത്മ്യമുത്തമം. ...4

സർവ്വാഭീഷ്ടമവാപ്നോതി സത്യം സത്യം വദാമ്യഹം
ബ്രാഹ്മണസ്തു പഠൻ ശൃണ്വന് വേദവേദാംഗപാരാഹഃ ... 5

രാജാ സാമ്രാജ്യമാപ്നോതി ഭവേദ്വ്യൈശ്യോമഹാധനീ
ശൂദ്രസ്സുഖമവാപ്നോതി കന്യാ ബർത്താരമാപ്നുയാത്.... 6

സൗമംഗല്യം പ്രാപ്നുയാത് സ്ത്രീ മാഹാത്മ്യാശ്രുവണത്തഥാ
ഇഹ സർവ്വമവാപ്നോതി ദേഅഹാന്തേ മുക്തിമാപ്നുയാത്... 7

ഇതി ഫലശ്രുതി.

ॐॐॐॐॐॐॐ

ഓം
ഖഡ്ഗിനി ശൂലിനീ ഘോരാ ഗദിനി ചക്രിണി തഥാ
ശംഖിനി ചാപിനി ബാണഭുശുണ്ഡീ പരിഘായുധാ

ഐം ഹൃദയായ നമഃ

ഓം
ശൂലേന പാഹി നോ ദേവി ഖഡ്ഗേന ചാംബികേ
ഘണ്ടാസ്വനേന നഃ പാഹി ചാപജ്യാനിഃ സ്വനേന ച.

ഹ്രീം ശിരസേ സ്വാഹാ

ഓം
പ്രാച്യം രക്ഷ പ്രതീച്യാം ച ചണ്ഡികേ രക്ഷ ദക്ഷിണേ
ഭ്രാമണേനാത്മ ശൂലസ്യ ഉത്തരസ്യാം തഥേശ്വരി

ക്ലീം ശിഖായൈ വഷട്

ഓം
സൗമ്യാനി യാനി രൂപാണി ത്രൈലോക്യേ വിചരന്തി തേ
യാനി ചാത്യന്തഘോരാണി തൈ രക്ഷാസ്മ്മാംസ്തഥാ ഭുവം.

ഐം കവചായ ഹും.

ഓം
ഖഡ്ഗശൂലഗദാദീനി യാനി ചാസ്ത്രാണി തേƒംബികേ
കരപല്ലവസംഗീനി തൈരസ്മാൻ രക്ഷ സർവ്വതഃ

ഹ്രീം നേത്രത്രയായ വൗഷട്.

ഓം
സർവ്വസ്വരൂപേ സർവ്വേശേ സർവ്വശക്തി സമന്വിതേ
ഭയേഭ്യസ്ത്രാഹി നോ ദേവി ദുർഗ്ഗേ ദേവി നമോƒസ്തു തേ

ക്ലീം അസ്ത്രായഫട്

ഓം ഭൂർഭവസ്സുവരോമിതി ദിഗ്വിമോകഃ

ധ്യാനം.

ഖഡ്ഗം ചക്രഗദേഷുചാപപരിഘാൻ
ശൂലം ഭുശുണ്ഡീം ശിരഃ
ശംഖം സന്ദധതീം കരൈസ്ത്രിനയനാം
സർവ്വാംഗഭൂഷാവൃതാം
നീലാശ്മദ്യുതിമാസ്യപാദദശകാം
സേവേ മഹാകാളികാം
യാമസ്തൗത്സ്വപിതേ ഹരൗ കമലജോ
ഹന്തും മധും കൈടഭം. ..1

അക്ഷസ്രുക്പരശും ഗദേഷുകലിശം
പത്മം ധനും കുണ്ഡികാം
ദണ്ഡം ശക്തിമസിം ച ചർമ്മ ജലജം
ഘണ്ടാം സുരാഭാജനം
ശൂലം പാശസുദർശനേ ച ദധതീം
ഹസ്തൈഃ പ്രസന്നാനനാം
സേവേ സൈരിഭമർദ്ദിനീമിഹ മഹ-
ലക്ഷ്മീം സരോജസ്ഥിതാം. ...2

ഘണ്ടാശൂലഹലാനി ശംഖമുസലേ
ചക്രം ധനുഃ സായകം
ഹസ്താബ്ജൈർദധതീം ഘനാന്തവിലസ-
ച്ഛീതാംശുതുല്യപ്രഭാം
ഗൗരീദേവ്ഹസമുത്ഭവാം ത്രിനയനാം
ആധാരഭൂതാം മഹാ-
പൂർവ്വമത്ര സരസ്വതീമനുഭജേ
ശുംഭാദിദൈത്യാർദ്ദിനീം. ...3

വിദ്യുദ്ദാമസമപ്രഭാം മൃഗപതിസ്കന്ധസ്ഥിതാം ഭീഷണാം
കന്യാഭിഃ കരവാളഖേടവിലസദ്ധസ്താബിരാസേവിതാം
ഹസ്തൈശ്ചക്രദരാസിഖേടവിശിഖാശ്ചാപംഗുണം തർജനീം
ബിഭ്രാണാമനലാത്മികാം ശശിധരാം ദുർഗ്ഗാത്രിനേത്രാംഭജേ.

ശ്രീ ചണ്ഡികായൈ നമഃ
സമസ്തോപചാരപൂജാം സമർപ്പയാമി.

ॐ ॐ ॐ ॐ ॐ ॐ ॐ

|| അഥ ദേവീസൂക്തം || – വൈദികം

അഹം രുദ്രേഭിരിത്യഷ്ടർച്ചസൂക്തസ്യവാഗാംഭൃണീ ഋഷിഃ ശ്രീ ആദിശക്തിർദ്ദേവതാ ത്രിഷ്ടുപ്ഛന്ദഃ-ദ്വിതീയാ ജഗതീ. ശ്രീ ജഗദംബാ പ്രീത്യർത്ഥേ സപ്തശതീജപാംതേജപേ വിനിയോഗഃ

ഓം അഹം രുദ്രേഭിർവ്വസുഭിശ്ചരാ മ്യഹ-മാദിത്യൈരുത വിശ്വദേവൈഃ |

അഹം മിത്രാവരുണൊഭാ ബിഭർമ്യഹ-മിന്ദ്രാഗ്നീ അഹമശ്വിനോഭാ || 1||

അഹം സോമമാഹനസം ബിഭർമ്മഹം ത്വഷ്ടാരമുത പൂഷണം ഭഗം |

അഹം ദധാമി ദ്രവിണം ഹവിഷ്മതേ സുപ്രാവ്യേ യജമാനായ സുന്വതേ || 2 ||

അഹം രാഷ്ട്രീ സംഗമനീ വസൂനാം ചികിതുഷീ പ്രഥമാ യജ്ഞിയാനാം|

താം ഭാ ദേവാ വ്യദധുഃ പുരുത്രാ ഭൂരിസ്ഥാത്രാം ഭൂര്യാവേശയന്തീം || 3 ||

മയാ സോ അന്നമത്തി യോ വിപശ്യതി യഃ പ്രാണിതി യ ഈം ശൃണോത്യുക്തം |

അമൂംതവോ മാം ത ഉപക്ഷിയന്തി ശ്രുധി ശ്രുത ശ്രദ്ധിവം തേ വദാമി || 4 ||

അഹമേവ സ്വയമിദം വദാമി ജുഷ്ടം ദേവേഭിരുത മാനുഷേഭിഃ |

യം കാമയേ തം തമുഗ്രം കൃണ്ണോമി തം ബ്രഹ്മാണം തമൃഷിം തം സുമേധാം || 5||

അഹം രുദ്രായ ധനുരാ തനോമി ബ്രഹ്മദ്വിഷേ ശരവേ ഹന്തവാ ഉ |

അഹം ജനായ സമദം കൃണ്ണോമ്യഹം ദ്യാവാപൃഥിവീ ആ വിവേശ || 6||

അഹം സുവേ പിതരമസ്യ മൂർധ ന്മമ യോനിരപ്സ്വംതഃ സമുദ്രേ |

തതോ വി തിഷ്ഠേ ഭുവനാനു വിശ്വോ-താമൂം ദ്യാം വർഷ്മണോപ സ്പൃശാമി || 7||

അഹമേവ വാത ഇവ പ്ര വാമ്യാ-രഭമാണാ ഭുവനാനി വിശ്വാ ।

പരോ ദിവാ പര ഏനാ പൃഥിവ്യൈ-താവതീ മഹിനാ സംബഭൂവ ॥ 8॥

അഥ ഫലശ്രുതിഃ-
അഹം രുദ്രേഭിരഷ്ടർച്ചം അഷ്ടൈശ്വര്യസമൃദ്ധിദം
ദേവിസൂക്തം മഹാശാക്തം സർവ്വസിദ്ധ്യൈ ജപേത് ബുധഃ

ഇതി ദേവീ സൂക്തം വൈദികം.

ലക്ഷീശേ യോഗനിദ്രാം പ്രഭജതി ഭുജഗാ
ധീശതല്പേ സദർപ്പാത്-
ഉത്പന്നൗ ദാനവൗ തച്ശ്രവണമലമയാം-
ഗൗം മധും കൈടഭഞ്ച
ദൃഷ്ട്വാ ഭീതസ്യ ധാതുഃ സ്തുതിഭിരഭിനുതാ-
മാശ്രു തൗ നാശയന്തീം
ദുർഗ്ഗാം ദേവി പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ 1

യുദ്ധേ നിർജിത്യ ദൈത്യസ്ത്രിഭുവനമഖിലം
യസ്തദീയേഷു ധിഷ്ണ്യേ-
ഷ്വാസ്ഥാപ്യ സ്വാൻ വിധേയാന് സ്വയമഗമദസൗ
ശക്രതാം വിക്രമേണ
താം സാമാത്യാപ്തമിത്രം മഹിഷമഭിനിഹ-
ത്യാസ്യ മൂർധാധിരൂഢാം
ദുർഗ്ഗാം ദേവി പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ ... 2

വിശ്വോത്പത്തിപ്രണാശസ്ഥിതിവിഹൃതിപരേ
ദേവി ഘോരാമരാരി-
ത്രാസാത് ത്രാതം കുലം നഃ പുനരപി ച മഹാ-
സങ്കടേഷ്വീദൃശേഷു
ആവിർഭൂയാഃ പുരസ്താദിതി ചരണനമ-
ത്സർവഗീർവാണവർഗ്ഗാം
ദുർഗ്ഗാം ദേവിം പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ ... 3

ഹന്തും ശുംഭം നിശുംഭം വിബുധഗണനുതാം
ഹേമഡോളാം ഹിമാദ്രൗ

ആരൂഢാം വ്യൂഢദർപ്പാൻ യുധി നിഹതവതീം
ധൂമ്രദൃക് ചണ്ഡമുണ്ഡാന്
ചാമുണ്ഡാഖ്യാം ദധാനാമുപശമിതമഹാ-
രക്തബീജോപസർഗ്ഗാം
ദുർഗ്ഗാം ദേവിം പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ ... 4

ബ്രഹ്മേശസ്കന്ദനാരായണകിടിനരസിം-
ഹേന്ദ്രശക്തീഃ സ്വഭൃത്യാഃ
കൃത്വാ ഹത്വാ നിശുംഭം ജിതവിബുധഗണം
ത്രാസിതാശേഷലോകം
ഏകീഭൂയാഥ ശുംഭം രണശിരസി നിഹത്യാ-
സ്ഥിതാമാത്തഖഡ്ഗാം
ദുർഗ്ഗാം ദേവിം പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ ... 5

ഉത്പന്നാ നന്ദജേതി സ്വയമവനിതലേ
ശുംഭമന്യം നിശുംഭം
ഭ്രാമര്യാഖ്യാരുണാഖ്യം പുനരപി ജനനീ
ദുർഗ്ഗമാഖ്യം നിഹന്തും
ഭീമാ ശാകംഭരീതി ത്രുടിതരിപുഭടാം
രക്തദന്തേതി ജാതാം
ദുർഗ്ഗാം ദേവിം പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ ... 6

ത്രൈഗുണ്യാനാം ഗുണാനാമനുസരണകലാ-
കേലീനാനാവതാരൈ-
സ്ത്രൈലോക്യത്രാണശീലാം ദനുജകുലവനീ
വഹ്നിലീലാം സലീലാം
ദേവീം സച്ചിന്മയീം താം വിതരിതവിനമ-

ത്സത്രിവർഗ്ഗാപവർഗ്ഗാം
ദുർഗ്ഗാം ദേവിം പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ .... 7

സിംഹാരൂഢാം ത്രിനേത്രാം കരതലവിലസ-
ച്ഛംഖചക്രാസിരമ്യാം
ഭക്താഭിഷ്ടപ്രദാത്രിം രിപുമഥനകരീം
സർവ്വലോകൈകവന്ദ്യാം
സർവ്വാലങ്കാരയുക്താം ശശൈയുതമകുടാം
ശ്യാമളാംഗീം കൃശാഗിം
ദുർഗ്ഗാം ദേവി പ്രപദ്യേ ശരണമഹമസേ-
ഷാപദുന്മൂലനായ .. 8

ത്രായസ്വ സ്വാമിനീതി ത്രിഭുവനജനനീ
പ്രാർത്ഥനാ ത്വയ്യപാർത്ഥാ
പാല്യന്തേ/ഭ്യർത്ഥനായാം ഭഗവതി ശിശവഃ
കിന്ന്വനന്യാ ജനന്യാ
തത്തുഭ്യം സ്യാന്നമസ്യേത്യവനതവിബുധാ-
ഹ്ലാദി വീക്ഷാവിസർഗ്ഗാം
ദുർഗ്ഗാം ദേവീം പ്രപദ്യേ ശരണമഹമശേ-
ഷാപദുന്മൂലനായ . 9

ഏതം സന്തഃ പഠന്തു സ്തവമഖിലവിപ-
ജ്ജാലതൂലാനലാഭം
ഹൃന്മോഹധ്വാന്തഭാനുപ്രതിമമഖിലസ-
ങ്കല്പകല്പദ്രുകല്പം
ദൗർഗ്ഗം ദൗർഗ്ഗത്യഘോരാതപതുഹിനകര-
പ്രഖ്യമംഹോഗജേന്ദ്ര-
ശ്രേണീപഞ്ചാസ്യദേശ്യം വിപുലഭയദകാ-
ലാഹിതാർക്ഷ്യപ്രഭാവം. .. 10

ഇതി ശ്രീ ദുർഗ്ഗാസ്തോത്രം സംപൂർണ്ണം.

ഇങ്ങിനെ ദേവീസൂക്തജപാനന്തരം നവാക്ഷരീമൂലമന്ത്രം ന്യാസപുരസ്സരം 108 ഉരു ജപിക്കുക.

ഗുഹ്യാതിഗുഹ്യഗോപ്ത്രി ത്വം ഗൃഹാണാസ്മത്കൃതം ജപം
സിദ്ധിർഭവതു മേ ദേവി ത്വത് പ്രസാദാന്മഹേശ്വരീ.

എന്ന സമർപ്പണം.

ॐ ॐ ॐ ॐ ॐ ॐ ॐ

|| അഥ അപരാധക്ഷമാപണസ്തോത്രം ||

ഓം അപരാധസഹസ്രാണി ക്രിയന്തേഽഹർനിശം മയാ|

ദാസോഽയമിതി മാം മത്വാ ക്ഷമസ്വ പരമേശ്വരി || 1 ||

ആവാഹനം ന ജാനാമി ന ജാനാമി വിസർജനം |

പൂജാം ചൈവ ന ജാനാമി ക്ഷമ്യതാം പരമേശ്വരി || 2 ||

മന്ത്രഹീനം ക്രിയാഹീനം ഭക്തിഹീനം സുരേശ്വരി |

യത്പൂജിതം മയാ ദേവി പരിപൂർണ്ണം തദസ്തു മേ || 3 ||

അപരാധശതം കൃത്വാ ജഗദംബേതി ചോച്ചരേത് |

യാം ഗതിം സമവാപ്നോതി ന താം ബ്രഹ്മാദയഃ സുരാഃ || 4||

സാപരാധോഽസ്മി ശരണം പ്രാപ്തസ്ത്വാം ജഗദംബികേ |

ഇദാനീമനുകമ്പ്യോഽഹം യഥേച്ഛസി തഥാ കുരു || 5||

അജ്ഞാനാത് വിസ്മൃതേർഭ്രാന്ത്യാ യന്ന്യൂനമധികം കൃതം |

തത്സർവം ക്ഷമ്യതാം ദേവി പ്രസീദ പരമേശ്വരി || 6 ||

കാമേശ്വരി ജഗന്മാതഃ സച്ചിദാനന്ദവിഗ്രഹേ |

ഗൃഹാണാർച്ചാമിമാം പ്രീത്യാ പ്രസീദ പരമേശ്വരി || 7||

ഗുഹ്യാതിഗുഹ്യഗോപ്ത്രീ ത്വം ഗൃഹാണാസ്മത്കൃതം ജപം|

സിദ്ധിർഭവതു മേ ദേവി ത്വത്പ്രസാദാത്സുരേശ്വരി || 8 ||

|| ഇതി അപരാധക്ഷമാപണസ്തോത്രം സമാപ്തം||

|| ഓം തത് സത് ഓം ||